5—12—'55.

# മലങ്കരസഭ

പുസ്തകം 10 | 1955 ഡിസംബർ | ലക്കം 2



"മലങ്കരസഭ"യുടെ സകല ബന്ധുക്കൾക്കും ഗുണകാംക്ഷികൾക്കും

മഹിമയേറിയതും സന്തോഷസമാധാന സന്ദായകവുമായ

ക്രിസ്തുമസ് മംഗളം

ഞങ്ങൾ

ആമോദപ്രകർഷേണ ആശംസിച്ചുകൊള്ളുന്നു.

## വിഷയവിവരം


| | | പേജ് |
|---|---|---|
| 1 | പരിശുദ്ധകാതോലിക്കാബാവാ തിരുമനസ്സിലെ ക്രിസ്തുമസ്സ് സന്ദേശം | 3 |
| 2 | ക്രിസ്തുമസ്സ് (പത്രാധിപലേഖനം) | 4 |
| 3 | വചനം ശരീരമായിത്തീർന്നു. | 6 |
| 4 | പർദ്ദൈസാ. | 8 |
| 5 | സഭയിലെ വിശുദ്ധപിതാക്കന്മാർ | 10 |
| 6 | വിശുദ്ധ സഭ. | 13 |
| 7 | വേദശാസ്ത്രപഠനം (യുവജനപംക്തി) | 17 |
| 8 | നമ്മുടെ കർത്താവിൻെറ പൌരോഹിത്യം | 20 |
| 9 | വാർത്തകളും കുറിപ്പുകളും | 23 |
| 10 | വിശുദ്ധ കുർബാന | 25 |
| 11 | മാർത്തോമ്മാ ശ്ളീഹായുടെ പെരുനാൾ | 27 |


## വിശേഷ ദിവസങ്ങൾ

**1955 ഡിസംബർ 16 മുതൽ 1956 ജനുവരി 15 വരെ.**

1955 ഡിസംബർ 17. മാർ ബസ്സേലിയോസ് കാതോലിക്കാബാവായുടെ ഓർമ്മ (വാകത്താനം)

18 യൽദായിക്കു മുമ്പുള്ള ഞായറാഴ്ച. മാർ തോമ്മാശ്ലീഹാ കുന്തമേററതിൻെറ ഓർമ്മ.

20 അഗ്നിമയനായ മാർ ഇഗ്നാത്യോസിൻെറ ഓർമ്മ.

21 മാർതോമ്മാശ്ലീഹാ മരണം പ്രാപിച്ചതിൻെറ ഓർമ്മ.

25 യൽദാപ്പെരുനാൾ

26 ദൈവമാതാവിൻെറ പുകഴ്ച്ചപ്പെരുനാൾ

27 ശിശുവധപ്പെരുനാൾ

1956 ജനുവരി 1. യൽദായിക്കു ശേഷം 1—ാം ഞായറാഴ്ച. റീശ്ശ്ശാത്തോ (വർഷാരംഭം)

നമ്മുടെ കർത്താവിൻെറ ചേലാകർമ്മപ്പെരുനാൾ,

മാർ ബസ്സേലിയോസ്, മാർ ഗ്രീഗോറിയോസ് എന്ന പിതാക്കന്മാരുടെയും, സകലവിശുദ്ധ മല്പാന്മാരു[illegible] ഓർമ്മ.

6 ദനഹാപ്പെരുനാൾ

7 മാർ യോഹന്നാൻ മം[illegible]യുടെ പുകഴ്ചപ്പെരുനാൾ.

8 ദനഹാക്കു ശേഷം 1—ാ[illegible]യറാഴ്ച, മാർ സ്തേപ്പാനോസ് സഹദാ[illegible]ടെ ഓർമ്മ.

# മലങ്കരസഭ

പ്രതിമാസം പ്രസിദ്ധപ്പെടുത്തുന്നതു്

| പുസ്തകം 10 | 1955 ഡിസംബർ | ലക്കം 2 |
|---|---|---|

## പരിശുദ്ധ കാതോലിക്കാബാവാ തിരുമനസ്സിലെ

# ക്രിസ്തുമസ് സന്ദേശം

**വാൽസല്യമക്കളെ,**

നമ്മുടെ കർത്താവിന്റെ ജനനപ്പെരുനാൾ ആഘോഷിക്കുവാനായിട്ട നാം ഒരുങ്ങുകയാണല്ലോ. ഈ ഒരുക്കത്തിനുവേണ്ടി വി. സഭ നമുക്ക് ഇരുപത്തഞ്ചു നോമ്പു വച്ചിരിക്കുന്നു. ഈ നോമ്പിനെ നാം ഭക്തിപൂർവം ആചരിച്ച് സാത്താന്റെ എല്ലാ ശക്തിയേയും ജയിച്ച് കർത്താവിന്റെ സമാധാനത്തിൽ വന്നു ചേരണം.

കർത്താവിന്റെ ജനനത്തിൽ സമാധാനത്തിന്റെ സന്ദേശമാണ് നമുക്കു നൽകപ്പെട്ടതു്. ആദാമിന്റെ പാപം മൂലം മനുഷ്യനിൽനിന്നും എടുക്കപ്പെട്ടിരുന്ന സമാധാനം കർത്താവിന്റെ ജനനം മൂലം വീണ്ടും നൽകപ്പെട്ടു. ഈ സമാധാനം അനുഭവമാക്കുകയത്രേ നാം ചെയ്യേണ്ടതു്.

പാപത്തോടുള്ള ചായ്‌വാണ് ഇക്കാലത്തു് എല്ലാവരിലും കാണപ്പെടുന്നതു്. പാപത്തിന്റെശക്തി ദൈവപുത്രനെ ഇറക്കിക്കൊണ്ടുവന്നു കൊന്നു. അതു് അത്ര ഭയങ്കരമാണെന്നു് ഓർക്കണം. എന്നാൽ താൻ പാപത്തെയും മരണത്തെയും ജയിച്ച് നിത്യജീവന്റെ മാർഗ്ഗം നമുക്കു തുറന്നു തന്നിരിക്കുന്നു. നാമും പാപത്തെ ജയിക്കണം. ഈ ശക്തി കർത്താവു തന്റെ മനുഷ്യാവതാരം മൂലം നമുക്കു നൽകിയിരിക്കുന്നു. ഇതു വേണ്ടവണ്ണം ഉപയോഗിച്ചു നാം സമാധാനത്തിന്റെ മക്കളായിത്തീരണം.

യഥാർത്ഥക്രിസ്ത്യാനികളായി നാം ജീവിക്കണം. യഹൂദൻ ബാഹ്യാചാരങ്ങളെല്ലാം അനുഷ്ഠിച്ചു ഭക്തനെന്നു നടിച്ചുകൊണ്ടു വഷളനായിത്തീർന്നു. അതുപോലെ പുറമേ മാത്രം ഭക്തി നടിച്ച് ദൈവത്തിന്റെ സമാധാനത്തിനു് ഇതരന്മാരായിത്തീരരുതു്. ഇക്കാലത്തു് നാം പ്രത്യേകം കരുതലോടുകൂടി ജീവിക്കണം. സഭയോടും വിശ്വാസത്തോടും വിശ്വസ്തതയുള്ളവരായിരിക്കണം. തങ്ങളുടെ സ്വന്ത ഇഷ്ടപ്രകാരം വേദപുസ്തകം വ്യാഖ്യാനിക്കുകയും പഠിപ്പിക്കുകയും ചെയ്യുന്നവരുണ്ടു്. അവർ വിശ്വാസികളെ വഴിതെറ്റിക്കുന്നവരാണ്. ഇങ്ങനെയുള്ളവരിൽനിന്നു സൂക്ഷിച്ചുകൊള്ളണം.

നമ്മുടെ ഇടയിൽ സമാധാനമില്ലാത്തതു ദൈവഭയമില്ലാതായിത്തീരുന്നതുകൊണ്ടാണ്. സഭയിലെ വഴക്കിന്റെ കാരണവും ഇതാകുന്നു. സ്വന്ത ഇഷ്ടം നടക്കണം എന്ന വിചാരമാണ് എല്ലാവരിലുമുള്ളതു്. സ്വന്ത ഇഷ്ടമല്ല, ദൈവയിഷ്ടം നടക്കണം എന്നുള്ളതാണല്ലോ കർത്താവു നമ്മെ പഠിപ്പിച്ചിരിക്കുന്നതു്. ആകയാൽ ദൈവയിഷ്ടത്തിനു നമ്മെത്തന്നെ നമുക്കു ഭരമേല്പിക്കാം.

നോമ്പുനോക്കുന്നവരും കുർബാന അനുഭവിക്കുന്നവരും ഇക്കാലത്തു് ചുരുക്കമാണ്. ഞായറാഴ്ചകളും മാറാനായപ്പെരുനാളുകളും ആചരിക്കുന്നതിലും ശ്രദ്ധ കുറഞ്ഞുവരുന്നു. ഇതെല്ലാം സാത്താന്റെ വഞ്ചനയാണ്. അതിനാൽ ഇക്കാര്യങ്ങളിൽ നമ്മുടെ മക്കളെല്ലാവരും കൂടുതൽ കൂടുതൽ താല്പര്യമുള്ളവരായി വരണം. നമ്മുടെ കർത്താവിന്റെ മനുഷ്യാവതാരം നമ്മുടെ രക്ഷയ്ക്കും വീണ്ടെടുപ്പിനുമാകയാൽ തിരുവവതാരം മൂലമുള്ള രക്ഷയും സമാധാനവും നിങ്ങളെല്ലാവരും അനുഭവമാക്കണം.

സമാധാനത്തിന്റെ ദൈവം നിങ്ങളെല്ലാവരോടുംകൂടെ ഇരിക്കട്ടെ.

പത്രാധിപലേഖനം

# ക്രിസ്തുമസ്സ്

സർവജനത്തിനും ഉണ്ടാകുവാനുള്ളോരു മഹാസന്തോഷം ഞാൻ നിങ്ങളോടു സുവിശേഷിക്കുന്നു. കർത്താവായ ക്രിസ്തു എന്ന രക്ഷിതാവ് ഇന്നു ദാവീദിന്റെ പട്ടണത്തിൽ നിങ്ങൾക്കായി ജനിച്ചിരിക്കുന്നു." ലൂക്കോ. 2. 10.

ആയിരത്തിതൊള്ളായിരത്തിൽപരം വർഷങ്ങൾക്കപ്പുറമുണ്ടായ ഒരു ജനനം. അതു മനുഷ്യവർഗ്ഗത്തിൽ അറിയാത്തവരായി ആരുമില്ല. കന്യകയായ ഒരു പെൺകുട്ടിയിൽനിന്നും പ്രകൃതാതീതമായ വിധത്തിൽ ദൈവപുത്രൻ ശരീരമെടുത്തു മനുഷ്യനായിത്തീർന്നു. അതു കാലത്തിന്റെ പൂർണ്ണതയിൽ സംഭവിച്ചു എന്ന് എബ്രായലേഖനകർത്താവു പ്രസ്താവിക്കുന്നു.

ലോകോല്പത്തിക്കുശേഷം ആദാമിന്റെ പതനംമുതൽ മനുഷ്യവർഗ്ഗത്തിന്റെ വീണ്ടെടുപ്പിനുവേണ്ടി ദൈവം കളമൊരുക്കിക്കൊണ്ടിരുന്നു. സർപ്പത്തിന്റെ തലയെ ചതയ്ക്കുന്ന സ്ത്രീയുടെ സന്തതിക്കുവേണ്ടി ലോകം നോക്കിപ്പാർത്തുകൊണ്ടുമിരുന്നു. ഏദനിലെ രാജകീയ സൗഭാഗ്യങ്ങളിൽനിന്നും, മുള്ളും പറക്കാരയും നിറഞ്ഞ ലോകത്തിൽ വിയർപ്പുകൊണ്ടു ഭക്ഷിക്കേണ്ട അവസ്ഥയിലെത്തിച്ചേർന്ന ആദാമിന്റെ മക്കളിൽ ശേത്തിനെ ദൈവം വേർതിരിച്ചെടുക്കയും തുടരെയുള്ള തെരഞ്ഞെടുപ്പുകളുടെ ഫലമായി അബ്രഹാമ്യസന്തതിയിൽ യാക്കോബിന്റെ കുടുംബത്തിൽ യഹൂദാഗോത്രത്തിൽ കന്യകമറിയാമിന്റെ മകനായി രക്ഷകൻ ഭൂജാതം ചെയ്കയും ചെയ്തു.

പ്രതീക്ഷാ നിർഭരമായി നൂററാണ്ടുകളെ പിൻതള്ളിക്കൊണ്ടു കഴിഞ്ഞുകൂടിയ ലോകത്തിനു് ഈ അവതാരവാർത്ത മഹാസന്തോഷം നിറഞ്ഞ ഒരു സുവിശേഷമായിരുന്നു. പക്ഷേ, ആ അവതാരം അനേകരുടെയും ചിന്താഗതിക്ക് അനുസരണമായിരുന്നില്ല.

സ്വന്തത്തിലേക്കു വന്നിട്ടു സ്വന്തക്കാർ തന്നെ കൈക്കൊണ്ടില്ല എന്ന് ഈ ദൈവപുത്രൻ തന്നെ പിന്നീട് അരുളിച്ചെയ്തിട്ടുണ്ട്. ദാവീദുപുത്രനായ ഈ ശിശുവിനു് അവതരിക്കാൻ ഒരു ഭവനം പോലും ദാവീദിന്റെ പട്ടണത്തിൽ കിട്ടിയില്ല. ജനിക്കാൻ കാലിടാവും കിടക്കാൻ പുൽക്കൂട്ടും പുതയ്ക്കാൻ കീററുശീലയുമാണ് അവിടുത്തേക്കു ലഭിച്ചതു്.

ദാവീദിന്റെ പട്ടണമായ ബേതലഹേമിൽ ദാവീദുവംശത്തിൽ ജനിച്ച രാജകുമാരനെ ദർശിച്ചു തിരുമുൽക്കാഴ്ചകളർപ്പിക്കാൻ ബേതലഹേമിൽ അധികമാരും അപ്പോൾ മുമ്പോട്ടുവന്നില്ലെങ്കിലും മാലാഖമാർ ആ വാർത്ത വിളംബരം ചെയ്തു. പ്രകൃതി ക്രിസ്തുമസ്സ് കൊണ്ടാടി.

അന്തരീക്ഷം പ്രസന്നമായി. ചന്ദ്രനക്ഷത്രാദികൾ നീലാകാശത്തിൽ നിർന്നിമേഷരായി ആ അത്ഭുതജനനത്തെ ഉററുനോക്കി. പക്ഷികൾ ചിറകടിച്ചു പറന്നു ഗാനങ്ങൾ പാടി. ലോകനിയന്താവായി, സർവശക്തനായ തന്റെ പിതാവിന്റെ വലത്തുഭാഗത്തു സിംഹാസനസ്ഥനായിരിക്കുന്ന ഏകപുത്രൻ ശൈത്യബാധയകററുവാൻ കീററുശീലകളാൽ പൊതിയപ്പെട്ടു പുൽക്കൂട്ടിൽ പള്ളികൊള്ളുന്ന അത്ഭുതകാഴ്ച അന്തരീക്ഷത്തിൽ അണിനിരന്ന സൂക്ഷ്മശരീരികളായ ദൈവദൂതഗണത്തെ പുളകംകൊള്ളിച്ചു. അവരിൽ ഒരുവൻ അടുത്ത ഒരു മലഞ്ചെരിവിൽ ആടു മേയിച്ചുകൊണ്ടിരുന്ന ഇടയന്മാരെ സർവ്വലോകത്തിനുമുള്ള ഈ സന്തോഷവാർത്ത അറിയിച്ചു. ആ ഇടയന്മാർ കണ്ടു ഒരു തേജസ്സ് തങ്ങളെ ചുററി മിന്നുന്നതു്. സന്ദേശവാഹകനായ മാലാഖയോടു ചേർന്നു മാലാഖമാരുടെ സമൂഹം പാടി "ഉന്നതങ്ങളിൽ ദൈവത്തിനു മഹത്വം, ഭൂമിയിൽ ദൈവപ്രസാദമുള്ളവർക്കു സമാധാനം." ആ ഇടയന്മാർ പുൽക്കൂട്ടിലെത്തി ശിശുവിനെയും അമ്മയേയും വന്ദിച്ച് അനുഗ്രഹീതരായി.

പൂർവ്വദിഗ്വാസികളായ നക്ഷത്രശാസ്ത്രജ്ഞന്മാർ കണ്ടു, ഒരു അത്ഭുതജ്യോതിസ്സ് അന്തരീക്ഷത്തിൽ പ്രഭാപൂരം പരത്തുന്നതു്: അതു ദൈവാവതാരദ്യോതകമെന്നു ഗ്രഹിച്ച ആ വിദ്വാന്മാർ തങ്ങളുടെ നിക്ഷേപപാത്രങ്ങളുമായി പുറപ്പെട്ടു. ആ അത്ഭുതനക്ഷത്രം അവർക്കു മാർഗ്ഗദർശനം ചെയ്തു. ബേതലഹേമിൽ എത്തി തങ്ങളുടെ അമൂല്യനിക്ഷേപങ്ങൾ കാഴ്ചയർപ്പിച്ച് അവരും ധന്യരായി.

യഹൂദാരാജാവായ ഹേറോദോസും ഈ വാർത്ത അറിഞ്ഞു. എന്നാൽ അവതാരം ചെയ്ത ദൈവപുത്രനിൽ തനിക്കു ഒരു പ്രതിയോഗിയെയാണ് അവൻ ദർശിച്ചതു്. സമാധാനത്തിന്റെ രാജാവിന്റെ തിരുവവതാരം ദുഷ്ടനായ ഹേറോദേസിൽ അമർഷവും അസമാധാനവുമാണ് ഉളവാക്കിയതു്. രക്ഷകനെ വധിച്ചു കളവാൻ അവൻ

വട്ടംകൂട്ടി. തൽഫലമായി ബേതലഹേമിലും പരിസരങ്ങളിലും രണ്ടുവയസ്സും താഴെയും പ്രായമുള്ള നിഷ്കളങ്കരായ പിഞ്ചുശിശുക്കൾ നിഷ്ക്കരുണം വധിക്കപ്പെട്ടു. ആ നിർദ്ദോഷികളായ ശിശുക്കളാകട്ടെ സ്വർഗ്ഗീയ ഊർശ്ലേമിൽ പേരെഴുതപ്പെട്ട ആദ്യജാതന്മാരായി റീശൈമാലാഖമാരുടെ നിരയിലേക്ക് ഉയർത്തപ്പെട്ടു. ഹേറോദേസ് വിശ്വസിച്ചുപോയി തൻെറ പ്രതിയോഗി വധിക്കപ്പെട്ടു എന്ന്. അന്തരീക്ഷത്തിൽ വിളംബരം ചെയ്യപ്പെട്ട സർവലോകത്തിനുമുള്ള സന്തോഷവാർത്ത ഇടയന്മാരെയും മ്ശ്രശേന്മാരെയും സമാധാനത്തിലേക്കും അനുഗ്രഹത്തിലേക്കും വഴിനടത്തിയെങ്കിൽ ഹേറോദേസിനെ മനഃചാഞ്ചല്യത്തിലേക്കും ഭീതിയിലേക്കും നാശത്തിലേക്കും തിരിച്ചുവിട്ടു. ആ മനുഷ്യാധമൻ നരകിച്ചു മരിച്ചു, അവൻെറ കൂലി പ്രാപിക്കുവാൻ. ഇതു് ഒരു പ്രവചനനിവൃത്തിയായിരുന്നു. ആ പ്രവചനം യേറുശലേം ദേവാലയത്തിൽ വച്ചു വൃദ്ധനായ ശീമോൻ പരിശുദ്ധാത്മാവു് നിറഞ്ഞു പറഞ്ഞതായിരുന്നു.

രക്ഷകൻെറ ജനനത്തിൻെറ നാല്പതാം ദിവസം യഹൂദമര്യാദപ്രകാരം, തന്നെ ദേവാലയത്തിൽ കാഴ്ചസമർപ്പിക്കാൻ മാതാവും യൗസേപ്പും കൂടി ശിശുവിനെയും കൊണ്ടു ദേവാലയത്തിൽ ചെന്നു. ജാതികൾക്കു് വെളിപ്പെടുവാനുള്ള പ്രകാശവും ഇസ്രായേലിൻെറ മഹത്വവുമായവനെ കൈകളിലേന്തി ജന്മസാഫല്യം പൂണ്ടുകൊണ്ടു വയോവൃദ്ധനായ ശീമോൻ പറഞ്ഞതു് അനേകഹൃദയങ്ങളിലെ വിചാരങ്ങൾ വെളിപ്പെടേണ്ടതിനു് ഇവനെ ഇസ്രായേലിൽ പലരുടെയും വീഴ്ചയ്ക്കും എഴുന്നേല്പിനുമായി വച്ചിരിക്കുന്നു എന്നായിരുന്നു. കർത്താവിൻെറ ജനനകാലം മുതൽ തന്നെ ഇങ്ങനെ ചിലരുടെ വീഴ്ചയും എഴുന്നേല്പും കാണാൻ കഴിയും.

സമാധാനത്തിൻെറ പ്രഭുവായ ക്രിസ്തുവിൻെറ ശാശ്വതശാന്തിയിൻ സന്ദേശം സർവ്വലോകത്തിനുമുള്ളതാണു്. പക്ഷേ, ഓരോരുത്തരും തങ്ങളുടെ മനോവിചാരങ്ങൾക്കനുസൃതമായി അതു സ്വീകരിച്ചു രക്ഷപെടുകയോ നിരാകരിച്ചു നശിച്ചുപോകയോ ആണു ചെയ്യുന്നതു്. ക്രിസ്തുവിൻെറ രക്ഷാദാനം താൻ തന്നെയാണു്. അതിനെ സ്വീകരിപ്പാൻ മനസ്സില്ലാതെ ലോകത്തിൽ പലരും നശിച്ചുപോകുന്നു. അതിനാലത്രേ മാനസാന്തരപ്പെടുവിൻ എന്നു ക്രിസ്തുവും തൻെറ സഭയും ആവശ്യപ്പെടുന്നതു്. സ്വർഗ്ഗരാജ്യം സമീപിച്ചിരിക്കയാൽ മാനസാന്തരപ്പെടുവിൻ എന്നാണല്ലോ കർത്താവിൻെറ മുന്നോടിയായ യോഹന്നാനും വിളിച്ചുപറഞ്ഞതു്. ക്രിസ്താബ്ദത്തോളം പഴക്കമുള്ള ഈ ഉദ്ബോധനം ഇന്നും ലോകം പുതുമയോടുകൂടി തന്നെ കൈക്കൊള്ളേണ്ട നിലയിലത്രേ മാനവവർഗ്ഗത്തിൻെറ സ്ഥിതി. പക്ഷേ, അസൂയയും പകയും നിറഞ്ഞ ലോകത്തിനു് ഇതു സുശ്രാവ്യമല്ല. അന്ധകാരചരികൾ പ്രകാശം കാണുമ്പോൾ വീണ്ടും ഇരുട്ടിനെ അഭയമാക്കുവാൻ വെമ്പുന്നതുപോലെ സർവ്വപ്രകാശിയായ ദൈവപുത്രൻെറ അവതാരസന്ദേശം അന്ധകാരാധിപതികൾക്കു ദുസ്സഹമത്രേ. അന്ധകാരശക്തിക്കു് ക്രിസ്തുവിനെയോ അവിടുത്തെ സഭയെയോ കീഴ്പ്പെടുത്തുവാൻ സാദ്ധ്യമല്ല. "യേശുവോ വളർന്നു ആത്മാവിൽ ബലപ്പെട്ടു. ദൈവകൃപയും അവനോടുകൂടി ഉണ്ടായിരുന്നു."

ഭൂമിയിൽ ദൈവപ്രസാദമുള്ളവർക്കു സമാധാനം. ക്രിസ്തുമസ് വിളംബരം ചെയ്യുന്ന സമാധാനം ശാശ്വതമാണു്. ഏതു പാപിക്കും രക്ഷയുടെ വാതിൽ ക്രിസ്തുവിൻെറ അവതാരംമൂലം തുറക്കപ്പെട്ടു. സകലർക്കും നന്മചെയ്തു് രക്ഷയെ സുവിശേഷിച്ചു് ആത്മശരീരങ്ങളുടെ വൈദ്യനായി, ഭൂതബാധിതർക്കു വിമോചകനായി, അദ്ധ്വാനിക്കുന്നവർക്കു് ആശ്വാസമായി വ്യാപരിച്ച ക്രിസ്തുവിൻെറ രക്ഷയിലേക്കു് സാധുക്കളും പാമരന്മാരുമായ മീൻപിടിത്തക്കാരും മാനസാന്തരം വന്ന പാപികളും ഭക്തിയുള്ള സ്ത്രീകളും നിഷ്കളങ്കരായ ശിശുക്കളും വന്നുചേർന്നു. നിത്യജീവൻെറ വചനങ്ങളുടെ മാധുര്യം മൂലം തങ്ങൾക്കുള്ള സകലതും സന്ത്യജിക്കുന്നതിനു് അവർ സന്നദ്ധരായി. എന്നാൽ പണ്ഡിതന്മാരെന്നും ന്യായപ്രമാണവ്യാഖ്യാതാക്കളെന്നും യഹൂദവേദതത്വമീമാംസാവിദഗ്ദ്ധന്മാരെന്നും സ്വയം പുകൾകൊണ്ട യഹൂദപ്രമാണികൾ യേശുവിൻെറ നന്മയെയെല്ലാം അവരുടെ അഹന്താദർപ്പണത്തിൽ കൂടി വീക്ഷിച്ചു. അവരുടെ ഹൃദയം അസൂയാകലുഷിതമായി. ഹേറോദേസിനെപ്പോലെ യേശുവിൽ ഒരു പ്രതിയോഗിയെയാണു് അവർ ദർശിച്ചതു്. ക്രിസ്തുവിൻെറ നന്മയും പരോപകാരപ്രവർത്തനങ്ങളും അവരുടെ കാപട്യത്തിൻെറ നേരേ എഴുന്നുനിൽക്കുന്ന ചോദ്യചിഹ്നങ്ങളായിട്ടത്രേ അവർ കണ്ടതു. സ്വന്തം പാപങ്ങളെ ഹൃദയഭിത്തിക്കുള്ളിൽവച്ചു സൂക്ഷിച്ചു പുറമേ ഭക്തിനടിച്ച ആ വെള്ളതേച്ച ശവക്കല്ലറകളുടെ ഉള്ളിലുള്ള യാഥാർത്ഥ്യം യേശു ചൂണ്ടിക്കാണിച്ചു. അതു് അവരുടെ മാനസാന്തരത്തിനുവേണ്ടിയായിരുന്നു. പക്ഷേ, ആ വിളി അവർ നിരസിച്ചു് ഹേറോദേസിനെപ്പോലെ യേശുവിനെ നിഗ്രഹി

# വചനം ശരീരമായിത്തീർന്നു

(വി. ജെ. ജോൺ. എം. ഏ, ലക്ചറർ, സംസ്കൃതകോളേജ്, തിരുവനന്തപുരം)

നിരന്തരമായ ഉപയോഗം നിമിത്തം സാധാരണമെന്നു തോന്നിയേക്കാവുന്ന ചില ആഴമേറിയ തത്വങ്ങൾ ആദ്ധ്യാത്മിക ചിന്തയിലുണ്ടു്. യുക്തിക്കപ്പുറമാണ് അവയിലെ സത്യങ്ങൾ. മനുഷ്യന്റെ ബുദ്ധി അവയ്ക്കു മുൻപിൽ പകച്ചു നിൽക്കുന്നു. ക്രിസ്തീയ വിശ്വാസത്തിലെ ചില മൗലിക ഘടകങ്ങൾ ഈ വിധത്തിലുള്ളവയാണ്. അതിൽ ഒരു അടിസ്ഥാനവിശ്വാസമാണ് ഇന്നു നമ്മുടെ

---

ക്കുന്നതിനാണ് ഒരുമ്പെട്ടതു്. മഗ്ദലനയെപ്പോലെയും ചുങ്കക്കാരനെപ്പോലെയും ഹൃദയംതുറന്നു പാപത്തോടു യാത്രപറഞ്ഞ് ആത്മസമാധാനം പ്രാപിക്കാൻ അവർക്കു് മനസ്സുണ്ടായില്ല. ദൈവപ്രസാദമുള്ളവർക്കാണ് ക്രിസ്തുവിന്റെ സമാധാനം ലഭിക്കുന്നതു്. ക്രിസ്തുവിനെ നിഗ്രഹിച്ചുകളയത്തക്കവണ്ണം ദൈവത്തോടു ശത്രുത്വത്തോടുകൂടി വർത്തിക്കുന്നവർക്കു് ഈ സമാധാനം ലഭിക്കയില്ല. ഈ സമാധാനത്തിനുവേണ്ടി ദാഹിച്ചുകൊണ്ടിരിക്കുന്ന ലോകത്തിനു് ക്രിസ്തുമസ് സമാധാനം വാഗ്ദാനം ചെയ്യുന്നു. പക്ഷേ ദൈവപ്രസാദമോ ദൈവത്തോടു ശത്രുത്വമോ ഇന്നു വളർന്നുവരുന്നതു് എന്നു നാം ചിന്തിക്കേണ്ടതാണ്. ദൈവത്തെയും ദൈവികസംഗതികളെയും ചോദ്യംചെയ്യുന്ന ദൈവവിരുദ്ധപ്രസ്ഥാനങ്ങൾ ഇന്നു കാണുന്നില്ലേ? കമ്യൂണിസം ഒരു ദൈവവിരുദ്ധപ്രസ്ഥാനമായി ഒരു വശത്തു പ്രവർത്തിക്കുമ്പോൾ സ്വന്തം ഭൗതികസുഖാനുഭൂതികളെ ദൈവത്തേക്കാൾ കൂടുതലായി സ്നേഹിച്ചും വിലമതിച്ചും ദൈവത്തെ മറന്നുള്ള ജീവിതം നയിക്കുന്ന നാമമാത്ര ദൈവവിശ്വാസികൾ കാണപ്പെടുന്നില്ലേ? ക്രിസ്ത്യാനിയുടെ ഫലം പുറപ്പെടുവിക്കാൻ കഴിവില്ലാതെ മുരടിച്ചുപോയ നാമധേയക്രിസ്ത്യാനികളല്ലേ ഇക്കാലത്തധികവും? ക്രിസ്തുവിന്റെ സമാധാനം ക്രിസ്ത്യാനിയിൽ കൂടി പ്രതിഫലിക്കത്തക്കവണ്ണം യഥാർത്ഥക്രിസ്തീയചൈതന്യം നമ്മിൽ വളർന്നു ശോഭിക്കേണ്ടതാണ്.

യഥാർത്ഥക്രിസ്തീയചൈതന്യം പരിപൂർണ്ണമായ സമർപ്പണജീവിതംമൂലമാണുണ്ടാവുക. മനുഷ്യാവതാരംമൂലം കർത്താവു തന്നെത്തന്നെ നമുക്കു നൽകുകയത്രേ ചെയ്തതു്. സ്വർഗ്ഗസ്ഥപിതാവിനു് ലോകത്തിനു നൽകാനുള്ള ഏറ്റവും വലിയ ദാനം തന്റെ ഏകപുത്രനത്രേ. "തന്റെ ഏകജാതനായ പുത്രനിൽ വിശ്വസിക്കുന്ന ഏവനും നശിച്ചുപോകാതെ നിത്യജീവൻ പ്രാപിക്കേണ്ടതിനു് ദൈവം അവനെ നൽകുവാൻ തക്കവണ്ണം ലോകത്തെ സ്നേഹിച്ചു." (യോഹ. 3: 16) പുത്രൻ തന്നെത്തന്നെ നമുക്കു നൽകിയിരിക്കയാൽ നമുക്കു് അവിടുത്തെ മുമ്പിൽ നമ്മെ മുഴുവനായി കാഴ്ചയായി സമർപ്പിപ്പാൻ ചുമതലയുണ്ടു്. അതാകുന്നു അവിടുന്നു് ആഗ്രഹിക്കുന്നതു്. അതിനാൽ ശിശുവായ യേശുവിനു നമ്മെ മുഴുവനായി തിരുൽക്കാഴ്ചയായി സമർപ്പിക്കാം. ഓരോ വ്യക്തിയും ഇപ്രകാരം യഥാർത്ഥമായി സമർപ്പിക്കുമ്പോൾ "ഇനി ഞാനല്ല എന്നിലുള്ള ക്രിസ്തുവത്രേ ജീവിക്കുന്നതു്" എന്നു വി. പൗലൂസിനേപ്പോലെ പറവാൻ കഴിയും. അപ്പോൾ അനുഭവിക്കുന്ന സമാധാനം ഒന്നു വേറെയായിരിക്കും. യാതൊരു ശക്തിക്കും നശിപ്പിക്കാൻ കഴിയാത്ത സമാധാനമായിരിക്കും അതു്. ഈ സമാധാനം ഓരോ വ്യക്തിയിലും അനുഭവപ്പെടണം. നമ്മുടെ ക്രിസ്തുമസ് ആചരണത്തിന്റെ ഉദ്ദേശവും ആഘോഷവും ഇതായിരിക്കട്ടെ.

ഇക്കാലത്തു ക്രിസ്തുമസ് ആചരണം അതിന്റെ ആന്തരികോദ്ദേശത്തിൽനിന്നും എത്രമാത്രം വ്യതിചലിച്ചുപോയിട്ടുണ്ടു് എന്നോർക്കുക. അമിതഭക്ഷണം, മദ്യപാനം, വെറിക്കൂത്തുകൾ തുടങ്ങിയ അനാശാസ്യപ്രവർത്തനങ്ങൾക്കു വേർതിരിക്കപ്പെട്ട ഒരവസരമായിട്ടത്രേ അനേകംപേർ ക്രിസ്തുമസ്ദിനം കരുതിയിരിക്കുന്നതു്. യൽദായിക്കുവേണ്ടി നോമ്പോടും പ്രാർത്ഥനയോടും കൂടി ഒരുങ്ങി വിശുദ്ധിയോടും നിഷ്കളങ്കതയോടുംകൂടി നമ്മെ കാഴ്ച വയ്ക്കുവാൻവേണ്ടിയിരിക്കുമ്പോൾ—അതിനായിട്ടാണല്ലോ ഇരുപത്തഞ്ചു നോമ്പു നാം ആചരിക്കുന്നതു്—കേവലം ജഡികഇമ്പങ്ങൾക്കായി ഈ ദിനം വിനിയോഗിക്കുന്നതു യോഗ്യമല്ല. ക്രിസ്തുമസ് ആചരണം മാനസാന്തരത്തിലേക്കും, പാപമോചനത്തിലേക്കും, സമർപ്പണത്തിലേക്കും, ആത്മസമാധാനത്തിലേക്കും നമ്മെ നയിക്കട്ടെ. ഇതത്രേ ഞങ്ങൾക്കു് ഞങ്ങളുടെ മാസികാബന്ധുക്കൾക്കു നൽകുവാനുള്ള ക്രിസ്തുമസ് സന്ദേശം.

ഞങ്ങളുടെ പ്രിയപ്പെട്ട എല്ലാ മാസികാബന്ധുക്കൾക്കും ഞങ്ങൾ ക്രിസ്മസ് മംഗളം ആശംസിച്ചുകൊള്ളുന്നു.

ചിന്താവിഷയം.

'വചനം ജഡമായിത്തീർന്നു'. എന്താണ് ഈ "വചനം"? സംസാരത്തിൽ നാം ഉപയോഗിക്കുന്ന ശബ്ദമല്ല വിവക്ഷയെന്ന് വ്യക്തമാണ്. 'വചനം' അഥവാ (Logos) എന്നതിനെപ്പററിയുള്ള യവനതത്വചിന്തകൾ മനസ്സിൽ വച്ചുകൊണ്ട് വി: യോഹന്നാൻ അവയ്ക്കൊരു പുതിയ രൂപം നൽകുന്നു. സൃഷ്ടിയും സ്രഷ്ടാവും തമ്മിലുള്ള അന്തരം നികത്തുന്ന ഒരു ദൈവിക ശക്തിയായി 'ഫൈലോ' തുടങ്ങിയ ചിന്തകന്മാരും വചനത്തെപ്പററി കരുതി. പൗരസ്ത്യരായ നമുക്ക് സുപരിചിതമായ "നാദബ്രഹ്മം" എന്ന പ്രയോഗത്തിൽ ഈ തത്വം ഏതാണ്ട നിഴലിച്ചിട്ടുണ്ടെന്നു പറയാം. വി: യോഹന്നാന്റെ ദൃഷ്ടിയിൽ 'വചനം' ദൈവശക്തിയുടെ ഒരു പ്രസരമല്ല—പ്രത്യുത ദൈവം തന്നെയാണ്. "ആദിയിൽ വചനമുണ്ടായിരുന്നു. വചനം ദൈവത്തോടു കൂടെയായിരുന്നു. വചനം ദൈവമായിരുന്നു." (യോഹ. 1; 1)

ഈ വചനം ജഡമെടുത്ത് മനുഷ്യരുടെയിടയിൽ വസിച്ച അത്ഭുതവസ്തുതയാണ് യോഹന്നാന്റെ പ്രതിപാദ്യം. "വചനം ജഡമായിത്തീർന്നു; നമ്മുടെയിടയിൽ വസിച്ചു." (യോഹ. 1: 14) ഈ ലളിതമായ വാക്യത്തിൽ അടങ്ങിയിരിക്കുന്ന യാഥാർത്ഥ്യം മാനവവംശത്തെ സംബന്ധിച്ചിടത്തോളം പരമപ്രധാനമാണ്. ആത്മാവിലും സത്യത്തിലും ആരാധിക്കപ്പെടേണ്ട സർവശക്തൻ മനുഷ്യദൃഷ്ടിക്കു വിഷയമായിത്തീർന്നു. തന്നിൽ മാത്രം പൂർണ്ണതയുള്ള ദൈവം മാനുഷികമായ പരിമിതികൾ സ്വയം സ്വീകരിച്ചു. തന്റെ മനുഷ്യാവതാരം നമ്മുടെ ബലഹീനമായ വംശത്തിനു തന്റെ വിശുദ്ധിയെത്തന്നെ പ്രദാനം ചെയ്തു. സാമ്രാജ്യങ്ങളുടെ വിധിയെഴുതുന്ന ആ കരം ഇരുമ്പാണിക്കടിയിൽ താൻ മലർത്തിക്കൊടുത്തു. ചരിത്രത്തിന്റെ പിൻപിലുള്ള ആ നിയന്ത്രണശക്തി, സ്ഥലകാലപരിമിതികൾക്കുള്ളിൽ ലോകചരിത്രത്തിലെ ഒരു കണ്ണിയായി ആവിർഭവിച്ചു;

എന്തിനു സർവശക്തൻ തന്റെ മഹിമാവസ്ഥയെ കൈവെടിഞ്ഞു? തന്റെ അധികാരത്തിനു എല്ലാം വിധേയമായിരിക്കെ താൻ എന്തിനു വിനീതനായി നമ്മുടെയിടയിൽ ജീവിച്ചു? നമ്മുടെ യുക്തിയാകുന്ന ചക്കിലിട്ടാട്ടി സത്തെടുക്കേണ്ട യാദൃശ്ചിക സംഭവങ്ങളല്ലവ; ഭയത്തോടും വിറയലോടും കൂടെ നാം സ്വീകരിക്കേണ്ട സനാതന സത്യങ്ങളാണ്.

കന്യകമറിയാമ്മിന്റെ പുത്രനായി ബേത്‌ലഹേമിൽ ജനിച്ച ആ ശിശു യഥാർത്ഥത്തിൽ ദൈവം തന്നെയെന്നു നാം വിശ്വസിക്കുന്നു. ഈ വിശ്വാസത്തിനു ഒരു ക്രിസ്ത്യാനിയുടെ ആത്മിക ജീവിതത്തിലും അനുഭവത്തിലും വളരെ ദൂരവ്യാപകമായ ഫലങ്ങളുണ്ട്. അതിൽ അതിപ്രധാനമായ ഒരംശം ദിങ്മാത്രമായിട്ടെങ്കിലും പരാമർശിക്കുകയാണ് ഈ ലേഖനത്തിന്റെ ഉദ്ദേശം.

ദൈവകുമാരന്റെ അവതാരത്തിൽ നാം കാണുന്നത് ദൈവശക്തിയുടെ ഒരു ചിഹ്നം മാത്രമല്ല. തന്റെ ആത്മികശക്തിയുടെ ഒരു വിദൂരസാന്നിദ്ധ്യവുമല്ല. "എന്നെ കണ്ടവൻ എന്റെ പിതാവിനെയും കണ്ടിരിക്കുന്നു" ഈ സത്യം കാണുക ക്ഷിപ്രസാദ്ധ്യമല്ല—ബുദ്ധിവ്യാപാരത്തിൽ മാത്രം ആശ്രയിച്ചാൽ അസാദ്ധ്യവുമാണ്. ഇവൻ നാം അറിയുന്ന ആശാരിച്ചെറുക്കനല്ലയോ? മറിയയുടെ മകനായ യേശുവല്ലയോ? എന്നൊക്കെ വിദ്വജ്ജനങ്ങൾ പിറുപിറുത്തു. എങ്കിലും താൻ ഒരു മായാവിയാണെന്ന് അന്നാരും പറഞ്ഞില്ലെന്നു തോന്നുന്നു.

ഇന്നത്തെ ക്രിസ്ത്യാനികൾക്കെല്ലാം തന്നെ ആ സംശയാലുക്കളെപ്പററി അവജ്ഞയാണ്. അവരുടെ ആത്മികമായ അന്ധതയെപ്പററി സഹതാപവും അമർഷവുമുണ്ട്. എന്നാൽ താൻ ഒരു മനുഷ്യനായി അവരുടെയിടയിൽ ജീവിച്ചിരുന്ന കാലത്താണിതു സംഭവിച്ചതെന്നോർക്കണം. തന്റെ കുരിശുമരണവും മഹത്വത്തോടെയുള്ള ഉയിർത്തെഴുന്നേൽപും വരാനിരിക്കുന്നതേയുള്ളു. തന്റെ വിശുദ്ധാത്മാവിന്റെ വ്യാപാരം ഒരു സജീവശക്തിയായി ശിഷ്യന്മാർ അന്ന് അറിഞ്ഞു തുടങ്ങിയിട്ടില്ല, എന്തിന്—തന്റെ ശിഷ്യന്മാരുടെ ഇടയിൽത്തന്നെ തന്നെപ്പററി ആശങ്കകൾ ഉണ്ടായിരുന്ന ഒരു കാലമായിരുന്നല്ലോ അത്.

എന്നാൽ, സർവവല്ലഭനായ ക്രിസ്തു സംശയരഹിതമായി സ്ഥാപിച്ച വിശുദ്ധ കുർബാനയെപ്പററി ഇന്നുള്ള ചോദ്യങ്ങളും സംശയങ്ങളും ഈ പഴയ സംശയങ്ങളേയും അതിലംഘിക്കുന്നവയാണ്. ക്രിസ്തുവിന്റെ ജീവിതകാലത്തു തന്നെ ഉന്നയിക്കപ്പെട്ട ചില ചോദ്യങ്ങളും പിൽക്കാലത്തു പ്രബലമായിത്തീർന്ന ചില വേദവിപരീതങ്ങളും ആധുനിക യുക്തിവാദത്തിന്റെ പുറംചട്ടയും ധരിച്ച് വീണ്ടും പ്രത്യക്ഷപ്പെടുകയല്ലേ എന്നു പോലും സംശയിച്ചുപോകുന്നു.

ഇവൻ മറിയയുടെ മകനല്ലയോ എന്നും ഇതു വെറും അപ്പവും വീഞ്ഞുമല്ലയോ എന്നും ചോദിക്കുന്നതിൽ സാരമായ വ്യത്യാസമൊന്നും ഞാൻ

# പർദൈസാ

(By പൗലദീസ് എപ്പിസ്കോപ്പാ)

## II

## മാലാഖാമാരുടെയും മനുഷ്യാത്മാക്കളുടെയും ചില പ്രത്യേകതകൾ

എന്റെ സഹോദരാ, നീ ഇതറിഞ്ഞുകൊള്ളുക. നമ്മുടെ ഭൗമികശരീരങ്ങൾ ഭൂമിയിലെ മണ്ണായിരിക്കുന്ന പ്രകാരം തന്നെ ആത്മീയ രാജ്യത്തിലുള്ള ആത്മാക്കളുടെ ക്യോനോ (സ്വഭാവം) ആത്മീയശ്വാസം ആകുന്നു. മനുഷ്യാത്മാവിന്റെ ക്യോനോ ജീവന്റെ സ്ഥലത്തെ ശ്വാസം ആകുന്നു. ദൈവം മണ്ണെടുത്തു് ശരീരത്തെ മനഞ്ഞ പ്രകാരം തന്നെ ദൈവം ആത്മാവിന്റെ സ്ഥല

---

കാണുന്നില്ല. അപ്പവീഞ്ഞുകളിലെ ക്രിസ്തുവിന്റെ സാന്നിദ്ധ്യം യേശു എന്ന മനുഷ്യനായി അറിയപ്പെട്ടിരുന്ന തന്നിലുള്ള ദൈവസാന്നിദ്ധ്യവുമായി (ദൈവത്വവുമായി) അഭേദ്യമായി ബന്ധപ്പെട്ടിരിക്കുന്നതായി എനിക്കു തോന്നുന്നു. ഇതേപ്പററി വേദശാസ്ത്രപണ്ഡിതന്മാർ വിശദീകരണം നൽകുന്നതു നന്നായിരിക്കും. മാനുഷികമായ ശരീരത്തിൽ ദൈവം വസിക്കുന്നതിനേക്കാൾ അത്ഭുതകരമല്ല അപ്പവീഞ്ഞുകളിൽ ക്രിസ്തുവിന്റെ സാന്നിദ്ധ്യമുണ്ടാകുന്നതു്. ഇതിൽ രണ്ടാമത്തേതു ചോദ്യം ചെയ്യുന്ന യുക്തിവാദം ആദ്യത്തേതിനേയും സ്പർശിക്കാതിരിക്കയില്ല.

അപ്പവീഞ്ഞുകളിൽ ഏതാണ്ടൊരു ദൈവസാന്നിദ്ധ്യമുണ്ടെന്നു പറയുമ്പോൾ ഒരു വിദൂരസാന്നിദ്ധ്യ (havering presence distant) ത്തിൽ കൂടുതൽ വിവക്ഷയില്ലെന്നു തോന്നും. ദൈവത്വം ക്രിസ്തുവിൽ വന്നുംപോയും നിന്നു എന്നുള്ള സെബല്ല്യന്റെ വാദത്തോടു് ഈ ആശയത്തിനു സാമ്യമുണ്ടെന്നു് അല്പം ചിന്തിച്ചാൽ മനസ്സിലാക്കാവുന്നതാണു്. വചനം ജഡത്തിൽ പ്രതിഫലിക്കുകയല്ല, ജഡമായിത്തീരുകയാണു ചെയ്തതു് And the word was made flesh and dwelt among us and we beheld his glory (st. John 1. 14)

'ഞാൻ നൽകുന്ന അപ്പം എന്റെ ശരീരമാകുന്നു.' എന്റെ ശരീരം സത്യമായും ആഹാരവും എന്റെ രക്തം സത്യമായും പാനീയവുമാകുന്നു എന്നും മററുമുള്ള ക്രിസ്തുവിന്റെ വചനങ്ങൾ വ്യാഖ്യാനിച്ചുതള്ളാനുള്ള വ്യഗ്രത കണ്ടാൽ ദൈവത്തിനുപററിയ ഒരു ചെറിയ അബദ്ധം മനുഷ്യർ തിരുത്തിക്കൊടുക്കാൻ ശ്രമിക്കയാണോ എന്നു തോന്നും. Dostoivsky യുടെ Brothers Kalamazov എന്ന വിശ്വവിഖ്യാതമായ നോവലിലെ Grand Inquisitor (വിശ്വാസവിപരീതികളെ വിസ്തരിച്ചു ശിക്ഷിക്കുന്നവലിയ ന്യായാധിപൻ) ക്രിസ്തുവിനോടു് അഭിമുഖമായി; ക്രിസ്തുവിന്റെ ജീവിതത്തിലും ഉപദേശത്തിലും പററിയ തെററുകൾ പറഞ്ഞു മനസ്സിലാക്കുന്നരംഗമാണു് ഓർമ്മയിൽ വരുന്നതു്.

നാം അംഗീകരിക്കുന്ന ഒരു ഗവണ്മെൻറു് വെറുമൊരു കടലാസ്സുകഷണമെടുത്തു് അധികാരമുദ്രയും വച്ചു് ഇതു് 5 രൂപയാകുന്നു, 100രൂപയാകുന്നു എന്നൊക്കെ പ്രഖ്യാപിക്കുമ്പോൾ നാം അതു ചോദ്യം ചെയ്യുന്നില്ല. ആ അധികാരത്തിനു മുൻപിൽ തല കുനിക്കുകയേ ചെയ്യുന്നുള്ളു. എന്നാൽ അതു അപ്പോഴും സത്തയിൽ കടലാസ്സായിത്തന്നെ സ്ഥിതിചെയ്യുന്നു എന്നു നമുക്കറിയാം. താരതമ്യങ്ങൾക്കു ന്യൂനതകൾ കാണും. എന്നുവരികിലും ഇതു്, വിശുദ്ധ കുർബാനയിൽ അന്തർഭവിച്ചിട്ടുള്ള ദൈവസാന്നിദ്ധ്യത്തിന്റെരഹസ്യം അല്പമായിട്ടെങ്കിലും മനസ്സിലാക്കാൻ സഹായകമായിരിക്കും എന്നു ഞാൻ വിശ്വസിക്കുന്നു. പ്രപഞ്ചത്തിന്റെ നാഥൻ; താൻ നിർമ്മിച്ച ഒരു വസ്തുവെടുത്തു് "ഇതെന്റെ ശരീരമാകുന്നു" എന്നു പറഞ്ഞു് ശിഷ്യന്മാർക്കു കൊടുത്തു. അവർ മനുഷ്യവർഗ്ഗത്തിനുവേണ്ടി അതു സ്വീകരിച്ചു. ആ ആത്മീയാനുഭവം ആവർത്തിക്കാനുള്ള അനുഗ്രഹവും അവൻ നമുക്കു തന്നിരിക്കുന്നു. ഈ ദൈവകരുണയുടെ മുൻപിൽ ആത്മസമർപ്പണമല്ലേ വിശ്വാസികളുടെ കർത്തവ്യം?

അപ്പമായിത്തന്നെ സ്ഥിതിചെയ്യുന്ന വസ്തു ക്രിസ്തുവാകുന്നതെങ്ങനെ? മനുഷ്യനായി നാം കണ്ട ക്രിസ്തുദൈവമാകുന്നതെങ്ങനെ? ഇതു് ദൈവത്തിന്റെ ജ്ഞാനത്തിൽ മാത്രം അടങ്ങിയിട്ടുള്ള പരമരഹസ്യമാണു്. വിശ്വാസികൾ അനുഭവിച്ചറിയുന്ന "റോസ്സോ"യാണു്. ഈ ദൈവം മനുഷ്യനിലും മനുഷ്യൻ ദൈവത്തിലും വസിക്കുക എന്നതാണു് സ്വർഗ്ഗരാജ്യത്തിന്റെ അനുഭവം. ജനനപ്പെരുന്നാളിന്നായി നാം ഒരുങ്ങുന്ന ഈ ദിവസങ്ങളിൽ ഈ അനുഭവം യഥാർത്ഥമായി നമുക്കുണ്ടാകാൻ പ്രാർത്ഥിക്കാം.

ത്തുനിന്നു് ആത്മീയശ്വാസം എടുത്തു് മനുഷ്യന്റെ ആത്മാവിനെ നിർമ്മിച്ചു. മനുഷ്യരുടെ ആത്മാക്കളും, ആത്മാക്കളായ മാലാഖമാരും ഏക വസ്തുവും ഏക ക്യാനോയും അല്ലാതിരിക്കയും ഏക സ്ഥിതിയിൽ ജീവിക്കാതിരിക്കയും ചെയ്യുന്നുവെങ്കിൽ ഒരേ വാസസ്ഥലത്തിലും പ്രകാശത്തിലും ഒരേ മഹത്വത്തിലും ഒരേ സ്ഥിതിയിലും വസിപ്പാനും തങ്ങളുടെ ഉടയവനെ ഒരേ വിധത്തിൽ സൂക്ഷിച്ചു നോക്കാനും കഴിയുന്നതല്ല. അവരുടെ എല്ലാവരുടെയും നാഥൻ ഒരുവനാകുന്നു. അവരിൽ ഒരുത്തന്റെയും ശുശ്രൂഷ തനിക്കു് ആവശ്യമില്ല. എന്നാലോ താൻ സ്വസ്ഥനായി ഇരുന്നുകൊണ്ടു് അവരെ എല്ലാവരെയും ശുശ്രൂഷിക്കുന്നു. താൻ അവരെ എല്ലാവരേയും കാണുന്നു. തന്നെ അവരിൽ ഒരുത്തനും കാണുന്നില്ല. അവരിൽ എല്ലാവരിലും താൻ ആവസിക്കുന്നു എന്നുള്ളതിനെ അവർ അനുഭവിച്ചറിയുന്നതേയുള്ളു. അവരെല്ലാവരും തന്നെ മഹത്വപ്പെടുത്തുകയും താൻ അവരിൽ സന്തോഷിക്കയും അവർ തമ്മിൽ തമ്മിൽ സന്തോഷിക്കയും ചെയ്യുന്നു, ആത്മാക്കളുടെ ക്യാനോ ആകുന്ന ശ്വാസം വായുമണ്ഡലത്തിൽ വസിക്കയും അതിൽ പറക്കുകയും ചെയ്യുന്നു. മാലാഖമാരും മനുഷ്യാത്മാക്കളും അനേകം ചിറകുകൾ ഉള്ളവരായി ഒരു സ്ഥലത്തുനിന്നും മറ്റൊരുസ്ഥലത്തേക്കു പറക്കുന്നു. ശരീരങ്ങൾ മണ്ണായ ഈ ഭൂമിയിൽ ആശ്വസിക്കുന്ന പ്രകാരം സകല ആത്മാക്കളുടെയും ക്യാനോ ആകുന്ന ശ്വാസം വായുമണ്ഡലത്തിൽ വസിക്കുകയും പറക്കുകയും ചെയ്യുന്നു. മനുഷ്യശരീരത്തിന്റെ ശക്തി ശരീരസൗഖ്യത്തെ ആശ്രയിച്ചിരിക്കുന്ന പ്രകാരം ആത്മാക്കളുടെ ക്യാനോയുടെ ശക്തി ദൈവത്തെ ആശ്രയിച്ചിരിക്കുന്നു. മനുഷ്യശരീരത്തിന്റെ ജീവനു് അപ്പവും വെള്ളവും അനുപേക്ഷണീയമായിരിക്കുന്നവണ്ണം തന്നെ ആത്മാക്കളുടെ ജീവനു് ദൈവസ്തുതി അത്യാവശ്യമാകുന്നു.

ഇതെഴുതിയതു് മാലാഖമാരുടേയും മനുഷ്യാത്മാക്കളുടേയും ആത്മീയ ക്യാനോ ദൈവസ്വഭാവത്തിൽനിന്നുള്ളതാകുന്നു എന്നു പലരും അഭിപ്രായപ്പെടുന്നതുകൊണ്ടത്രേ. ഈ അഭിപ്രായപ്രകാരം അവർ ദൈവത്തിന്റെ ക്യാനോയിൽനിന്നുള്ളവരെങ്കിൽ പിശാചുക്കളും പാപികളായ മനുഷ്യരുടെ ആത്മാക്കളും ദൈവസ്വഭാവത്തിൽനിന്നുള്ളവരായിരിക്കണമല്ലോ. ദൈവത്തിന്റെ ക്യാനോ നരകത്തിലും കെടാത്ത തീയിലും പിശാചുക്കളോടും പാപികളായ മനുഷ്യരോടുംകൂടെ അതിവേദനപ്പെടുമോ? ഇതു് ഒരിക്കലും സംഭവിക്കുന്നതല്ല. സാത്താൻ ദൈവത്തിന്റെ ക്യാനോ കൊണ്ടു സൃഷ്ടിക്കപ്പെട്ടവനല്ല. ഈ അവസ്ഥയിൽ അവൻ ദൈവത്തോടെതിർത്തു് നിഗളിക്കയും മിന്നൽപോലെ തെററി വീഴുകയും അപ്രകാരം ആദാമിനും സംഭവിക്കയും ചെയ്ത സ്ഥിതിക്കു് അവർ ദൈവത്തിന്റെ ക്യാനോകൊണ്ടു സൃഷ്ടിക്കപ്പെട്ടവരായിരുന്നു എങ്കിൽ അവർ എത്ര അധികം നിഗളിക്കുമായിരുന്നു. സൃഷ്ടികൾ തനിക്കെതിരായി നിഗളിക്കാതിരിക്കേണ്ടതിനു് ഇല്ലായ്മയിൽ നിന്നു് അവരെ സൃഷ്ടിക്കാൻ ദൈവത്തിനു തിരുവിഷ്ടമായി. ആയതു് തങ്ങളുടെ നിന്ദ്യമായ സ്വഭാവത്തെക്കുറിച്ചു് എല്ലായ്പോഴും അവർ വിചാരിച്ചുകൊണ്ടു് ദാസന്മാരെപ്പോലെ ദൈവ തിരുമുമ്പാകെ വിനയപ്പെടുകയും സ്വാഭാവിക മക്കളുടെ ധൈര്യം അവർക്കുണ്ടാകാതിരിക്കയും ചെയ്യേണ്ടതിനു തന്നെ. അന്ത്യമില്ലാത്ത സൃഷ്ടികളായ മാലാഖമാരും മനുഷ്യാത്മാക്കളും തങ്ങളുടെ അന്തമില്ലായ്മയിൽ നിത്യനായ ദൈവത്തിന്റെ അനന്തമായ ശ്രേഷ്ഠതയ്ക്കെതിരായി നിഗളിക്കാതിരിക്കേണ്ടതിനു് ഇല്ലായ്മയിൽ നിന്നു് അവരെ സൃഷ്ടിപ്പാൻ ദൈവത്തിനു തിരുവിഷ്ടമുണ്ടായി. അവരുടെ അന്തമില്ലായ്മ ദൈവത്തിന്റെ അന്തമില്ലായ്മയെ ആശ്രയിച്ചിരിക്കുന്നു. ആത്മീയ ജീവന്റെ സ്ഥലമായ ആയാറിലെ ശ്വാസം കൊണ്ടു ദൈവം അവരെ സൃഷ്ടിച്ചു. തന്റെ സ്വഭാവം തന്നിൽ നിന്നു തന്നെ ആകുന്ന നിത്യനോടുപമിച്ചാൽ ഈ ശ്വാസം ഏതുമില്ല. ദൈവം തന്നിൽ നിന്നും തന്റെ സ്വഭാവം തന്നിൽ നിന്നു തന്നെയുമാകുന്നു. താൻ മാത്രം സർവാധിപതിയും സകലവും തന്നിൽ നിന്നും താൻ മൂലവുമാകുന്നു. താൻ വേറേ ഒന്നിൽ നിന്നുമല്ല. താൻ തന്നത്താൻ അറിയുന്നവനും തനിക്കു താൻ മതിയാകുന്നവനും ആകുന്നു. താൻ സകലത്തെയും അറിയുന്നു. തന്നെ തന്റെ സൃഷ്ടികളിൽ ഒന്നും മുഴുവനായി അറിയുന്നുമില്ല.

എന്റെ സഹോദരാ! നീ ഇതറിഞ്ഞു കൊൾക. ദൈവം തന്റെ സ്നേഹിതന്മാർക്കു് അറിയപ്പെടുന്നു. ദൃശ്യങ്ങളും അദൃശ്യങ്ങളും ശരീരികളും അശരീരികളും ആത്മമാത്രരും ജഡമാത്രങ്ങളും ആത്മാവിന്റെ അന്തർഭാഗത്തു് ദൈവ ജീവനെ അറിയുന്നവയും അറിയാത്തവയുമായ സകല സൃഷ്ടികളുടെയും ക്യാനോ ദൈവത്തിന്റെ ശക്തിയാകുന്നു. തന്റെ സൃഷ്ടികളുടെ സ്വഭാവം തന്റെ ശക്തിയും കൃപയും മൂലമാകുന്നു എന്നും താൻ തിരുവിഷ്ടപ്രകാരം പ്രവർത്തിക്കുന്നവനും തന്റെ സൃഷ്ടി

# സഭയിലെ വിശുദ്ധപിതാക്കന്മാർ

(ഡീക്കൻ ഡാനിയേൽ എൻ. വറുഗീസ് എം. ഏ.)

"ലോകത്തിൽ നിങ്ങൾക്കു കഷ്ടം ഉണ്ടു്; എങ്കിലും ധൈര്യപ്പെടുവിൻ; ഞാൻ ലോകത്തെ ജയിച്ചിരിക്കുന്നു." (ലൂക്കോസ് 16:33)

"കർത്താവോ വിശ്വസ്ഥൻ; അവൻ നിങ്ങളെ ഉറപ്പിച്ചു ദുഷ്ടന്റെ കൈയ്യിൽ അകപ്പെടാതെവണ്ണം കാത്തുകൊള്ളും" (2 തെസ്സലോ: 3 :3)

ക്രിസ്തുസഭാചരിത്രം വായിക്കുന്ന ഒരുവനു് ആദിമസഭാപിതാക്കന്മാരും ക്രിസ്ത്യാനികളും സഭ വളർത്തുന്നതിനും സുവിശേഷം പ്രചരിപ്പിക്കുന്നതിനും വേണ്ടി അനുഭവിച്ചിട്ടുള്ള കഷ്ടപ്പാടുകളും ദുരിതങ്ങളും എത്രമാത്രമായിരുന്നുവെന്നു നിഷ്പ്രയാസം മനസിലാകുന്നതാണു്. അങ്ങനെ ആദിമസഭയിലെ നമ്മുടെ പൂർവന്മാരുടെ ത്യാഗസമ്പൂർണ്ണമായ കഥയോർക്കുമ്പോൾ, നാം എത്രമാത്രം അവരെ നന്ദിയോടുകൂടി സ്മരിക്കുകയും സ്വയ പരിത്യാഗികളായി ക്രിസ്തുവിന്റെ സുവിശേഷഘോഷണാർത്ഥം പ്രവർത്തിപ്പാൻ കടപ്പെട്ടവരാണെന്നുള്ള ബോധമുണ്ടാകുകയും ചെയ്യാതിരിക്കയില്ല. ക്രിസ്തുമതത്തിന്റെ ഇന്നത്തെ ക്രൂരശത്രുക്കളിൽ ഒന്നു് കമ്മ്യൂണിസമാണല്ലൊ. കമ്മ്യൂണിസത്തിന്റെ ഹേമം സഭാ പുരോഗമനത്തെ സാരമായി ബാധിക്കുന്നുവെന്നു് സഭാ സ്നേഹികൾക്കു് ഇന്നു ഭീതി തോന്നുന്നുവെങ്കിൽ, ആദിമക്രൈസ്തവസഭ അഭിമുഖീകരിച്ച പീഡകളുമായി തുലനം ചെയ്തുനോക്കുമ്പോൾ ഇന്നത്തെ വിരുദ്ധശക്തികളുടെ സമ്മർദ്ദം തുലോം നിസ്സാരമാണെന്നും, അവകളെയെല്ലാം സുധീരം അതിജീവിച്ചാണു് സഭ വളർന്നു വന്നിട്ടുള്ളതെന്നുമുള്ള വസ്തുത നമ്മുടെ ഭീതിയെ ഇല്ലാതാക്കാൻ പര്യാപ്തമായിത്തീരേണ്ടതാണു്. നമ്മുടെ കർത്താവു് തന്റെ ജീവിതകാലത്തുതന്നെ നമുക്കു മുന്നറിയിപ്പു നൽകിയിട്ടുണ്ടു്, നാം എതിർപ്പും പീഡകളും പ്രതീക്ഷിച്ചുകൊള്ളണമെന്നു്. "അവർ എന്നെ ഉപദ്രവിച്ചുവെങ്കിൽ നിങ്ങളേയും ഉപദ്രവിക്കും; എന്റെ വചനം പ്രമാണിച്ചുവെങ്കിൽ നിങ്ങളുടേതും പ്രമാണിക്കും" (യോഹന്നാൻ 15: 20) "അവർ നിങ്ങളെ ഉപദ്രവത്തിനു് ഏല്പിക്കുകയും കൊല്ലുകയും ചെയ്യും; എന്റെ നാമം നിമിത്തം സകല ജാതികളും നിങ്ങളെ പകയ്ക്കും" (മത്തായി 24: 9) പൗലോസ് അപ്പോസ്തോലനും താൻ സഭയിൽ ചേർത്തവരോടു് വളരെ വ്യക്തമായി, "വിശ്വാസത്തിൽ നിലനിൽക്കണം എന്നും, നാം അനേകം കഷ്ടങ്ങളിൽകൂടി ദൈവരാജ്യത്തിൽ കടക്കേണ്ടതാകുന്നു എന്നും പ്രബോധിപ്പിച്ചു ശിഷ്യരുടെ മനസ്സു് ഉറപ്പിച്ചുപോന്നു." ഈ മുന്നറിയിപ്പുകളെല്ലാം ഏററം യാഥാർത്ഥ്യമായിട്ടത്രെ പരിണമിച്ചിട്ടുള്ളതു്. ആദിമക്രിസ്ത്യാനികൾക്കു് യഹൂദഭരണാധികാരികളിൽനിന്നും റോമൻ ഉദ്യോഗസ്ഥന്മാരിൽ നിന്നും, യഹൂദരും പുറജാതികളുമായ ജനക്കൂട്ടങ്ങളിൽ നിന്നും നിരവധി പീഡകളും കഷ്ടപ്പാടുകളും ഞെരുക്കങ്ങളും സഹിക്കേണ്ടി വന്നു. അങ്ങനെ അഗ്നിയിൽ ശോധനചെയ്തു വളർന്നുവന്നിട്ടുള്ള ക്രൈസ്തവസഭയുടെ വഴിത്താരയിൽ വെളിച്ചം നൽകിയ മാർഗ്ഗദർശികളായി പടപൊരുതീട്ടുള്ള ആദ്യസഭാ പിതാക്കന്മാരിൽ ചിലരുടെ

---

കൾ തന്റെ പ്രവൃത്തിയും ആകുന്നു എന്നും നീ ഗ്രഹിച്ചു കൊൾക.

ആത്മാക്കളായ മാലാഖമാർ വിവാഹ സംബന്ധം മൂലം വർദ്ധിക്കയോ മരണം മൂലം ക്ഷയിക്കയോ ചെയ്യുന്നില്ല. ആത്മാക്കളായ മാലാഖമാർക്കു വിവാഹമോഹമില്ല. അപ്രകാരം തന്നെ മനുഷ്യാത്മാക്കൾ ദുർവികാരകാരിയാകുന്ന ശരീരത്തെ ഉരിഞ്ഞുകളഞ്ഞതിന്റെ ശേഷം മാലാഖമാരേപ്പോലെ ആയിത്തീരുന്നു. വിവാഹത്താൽ വർദ്ധിക്കയോ മരണത്താൽ കുറഞ്ഞുപോകയോ ചെയ്യുന്നില്ല. മനുഷ്യർ മോഹത്തിന്റെ ആലയമാകുന്ന ജഡ ശരീരം ധരിച്ചിരിക്കുന്ന കാലമത്രയും വിവാഹ സംബന്ധത്താൽ വർദ്ധിക്കയും മരണത്താൽ കുറയുകയും ചെയ്യുന്നു.

എന്റെ സഹോദരാ, നീ അറിഞ്ഞു കൊള്ളുക. മൃഗങ്ങളുടെ ശരീരം മണ്ണുകൊണ്ടും വെള്ളംകൊണ്ടുമാകുന്നു. അവയുടെ ജീവൻ മൺമയന്മാരുടെ ഈ സ്ഥലത്തിലെ വായുമണ്ഡലത്തിൽ അടിക്കുന്ന കാററുകൊണ്ടാകുന്നു. പക്ഷിമൃഗാദികളും ഭൂമിയിലെയും സമുദ്രത്തിലെയും സകല ജന്തുക്കളും വർദ്ധിക്കയും ക്ഷയിക്കയും ചെയ്യുന്നു. അവയോരോന്നിന്റെയും ശരീരം നശിക്കുമ്പോൾ അവയുടെ ശ്വാസം വായുവിൽ ലയിച്ചുപോകയും ചെയ്യുന്നു.

സാത്താനെയും ആദാമിനെയും പോലെ അഹങ്കരിക്കാതെയിരിപ്പാനായിട്ടു് ഇല്ലായ്മയിൽ നിന്നു സകലത്തെയും സൃഷ്ടിച്ച ദൈവത്തിനു സ്തുതി. വചനമായ ദൈവത്തിനു് എന്നുമെന്നേക്കും സ്തുതി ആമ്മീൻ.

ജീവചരിത്രം സംക്ഷിപ്തമായി അറിയുന്നതുമൂലം അവരെക്കുറിച്ചും സഭയെക്കുറിച്ചുമുള്ള നമ്മുടെ താല്പര്യവും മതിപ്പും വർദ്ധിക്കുകയും, കൂടുതൽ ആത്മവീര്യത്തോടും ത്യാഗമനസ്സോടും കൂടി സഭയ്ക്കുവേണ്ടി പ്രവർത്തിപ്പാൻ നമുക്കു പ്രചോദനം നൽകുകയും ചെയ്യാതിരിക്കയില്ല.

## വി. ആംബ്രോസ്

ക്രൈസ്തവ സഭയുടെ പ്രാരംഭകാലങ്ങളിൽ സഭയുടെ സ്വാതന്ത്ര്യം, നിർമ്മലത മുതലായവ പരിപാലിക്കുന്നതിന് ഭഗീരഥപ്രയത്നം ചെയ്കയും പ്രതികൂല സാഹചര്യങ്ങളിൽകൂടെ സഭയെ സുധീരം നയിക്കുകയും ചെയ്തിട്ടുള്ള പിതാക്കന്മാരിൽ ഏററം ഉന്നതനായ ഒരാളത്രെ വി. ആംബ്രോസ്. ഇദ്ദേഹം ക്രിസ്തുവർഷം 340-നടുത്ത് ഫ്റാൻസിൽ ആൾസ് (Arles) എന്നസ്ഥലത്തു ജാതനായി (പടിഞ്ഞാറെ ജർമ്മനിയിൽ ട്രയർ (Trier) എന്ന സ്ഥലത്താണു ജനിച്ചതെന്നും അഭിപ്രായമുണ്ട്) അദ്ദേഹത്തിൻെറ പിതാവ് ഒരു ക്രിസ്ത്യാനിയും ഗോൾ (Gaul) എന്ന ദേശത്തെ റോമൻ മജിസ്ട്രേട്ടുമായിരുന്നു. ആംബ്രോസിനു ശരിയായ വിദ്യാഭ്യാസം നൽകുന്ന കാര്യത്തിൽ പിതാവു പ്രത്യേകം ശ്രദ്ധ പതിപ്പിച്ചിരുന്നതിനാൽ അദ്ദേഹത്തെ റോമിൽ അയച്ചാണു പഠിപ്പിച്ചതു്. നിയമപരമായ വിഷയങ്ങളിൽ ആംബ്രോസിനു കൂടുതൽ വാസനയുണ്ടായിരുന്നതു കൊണ്ട് അദ്ദേഹം ഒരു നിയമ പണ്ഡിതനായിത്തീർന്നു. 374-ൽ വാലൻറിനിയൻ ഒന്നാമൻ ചക്രവർത്തി അദ്ദേഹത്തെ ഇററലിയുടെ ഒരു ഭാഗമായ, എയ്മിലിയാ, ലിഗ്വറിയാ എന്നീസ്ഥലങ്ങളിലെ മജിസ്ട്രേട്ടായി നിയമിച്ചു. ഈ സമയം ഇദ്ദേഹത്തിൻെറ സ്ഥിരമായ താമസസ്ഥാനം മിലാനായിരുന്നു. തൻെറ വ്യക്തിപ്രഭാവവും, കഴിവും, കാര്യപ്രാപ്തിയും കാരണമായി ആംബ്രോസ് പെട്ടെന്ന് റോമാസാമ്രാജ്യത്തിലെ ഏററവും ജനസമ്മതനായ ഒരു ഉദ്യോഗസ്ഥനായിത്തീർന്നു.

ഇങ്ങനെയിരിക്കവേ 374-ൽ മിലാൻ ഇടവക ഭരിച്ചിരുന്ന അറിയൂസ് വിശ്വാസക്കാരനായിരുന്ന ഓക്സന്തിയൂസ് (Oxuntius) ബിഷോപ്പ് നിര്യാതനായി. മിലാൻ ഇടവകയിൽ അറിയൂസ് കക്ഷികളും സത്യ വിശ്വാസികളും ഉണ്ടായിരുന്നു. ഓക്സന്തിയൂസിൻെറ പിൻഗാമിയെ തെരഞ്ഞെടുക്കുന്ന ശ്രമത്തിൽ ഇരുകൂട്ടരും തമ്മിൽ വലിയ സംഘട്ടനങ്ങൾ ഉണ്ടായി. പ്രസ്തുത വഴക്കവസാനിപ്പിക്കുവാൻ ചക്രവർത്തി ആംബ്രോസിനെ നിയമിച്ചു. ഔദ്യോഗിക കാര്യനിർവഹണാർത്ഥം മജിസ്ട്രേട്ട് ആംബ്രോസ് മിലാൻ കത്തീഡ്റലിൽ പ്രവേശിച്ചപ്പോൾ ജനക്കൂട്ടത്തിനിടയിൽ നിന്നും ഒരു ശബ്ദമുയർന്നു. അതു് ഒരു കൊച്ചുകുട്ടിയുടെ ശബ്ദമായിരുന്നു. "ആംബ്രോസ് ബിഷപ്പ്" എന്നാണ് ആ കുട്ടി വിളിച്ചുപറഞ്ഞതു്. ഇതിനെത്തുടർന്ന് അവിടെ തടിച്ചുകൂടിയിരുന്ന ജനങ്ങൾ ഒന്നടങ്കം കക്ഷിഭേദമെന്യേ, ആംബ്രോസിനെ ബിഷോപ്പാക്കണമെന്ന് ഏകകണ്ഠമായി വിളിച്ചുപറഞ്ഞു. ഈ സമയം ആംബ്രോസിനു 34 വയസ്സുപ്രായമുണ്ടായിരുന്നുവെന്നുവരികിലും അതേവരെ സ്നാനം ഏററിട്ടില്ലായിരുന്നു. അദ്ദേഹത്തിനു ബിഷോപ്പാകണമെന്നും ആഗ്രഹമില്ലായിരുന്നു. ജനങ്ങളുടെ അപേക്ഷയെ അദ്ദേഹം അനേകദിവസത്തേക്കു തിരസ്കരിച്ചുവെന്നുമാത്രമല്ല, അവരുടെ നിർബന്ധത്തിൽ നിന്നും വിമോചിതനാകുന്നതിനുവേണ്ടി മിലാൻ പട്ടണത്തിൽനിന്നും ഓടിപ്പോകയും ചെയ്തു. പക്ഷെ ദൈവവിളിയെതടുക്കാൻ ആർക്കും കഴിയുകയില്ലല്ലോ. ഒടുവിൽ ബിഷോപ്പാകണമെന്നു ചക്രവർത്തികൂടെ തന്നെ നിർബന്ധിച്ചപ്പോൾ, ആംബ്രോസ് അതിനുസമ്മതിക്കയും ഉടനെ തന്നെ സ്നാനം ഏററു് പട്ടം സ്വീകരിക്കയുംചെയ്തു.

ബിഷോപ്പായിക്കഴിഞ്ഞയുടനെ ആംബ്രോസ് ചെയ്ത പ്രധാനകാര്യം തൻെറവമ്പിച്ച സ്വത്തുക്കളും വസ്തുവകകളും വിററു് ദരിദ്രന്മാർക്കു കൊടുക്കുകയും സഭയുടെ ആവശ്യത്തിനുവേണ്ടി ചെലവഴിക്കയും ആയിരുന്നു.

അങ്ങനെ അദ്ദേഹം തൻെറ സ്ഥാനത്തിനടുത്ത മാഹാത്മ്യം പ്രവൃത്തിയിൽ കൂടെ വെളിപ്പെടുത്തിക്കാണിച്ചു. ഒരു തികഞ്ഞ പണ്ഡിതൻ, സരസനായ വാഗ്മി, കാര്യ ശേഷിയുള്ള ഭരണക്കാരൻ, സർവോപരി ജീവിത വിശുദ്ധിയുള്ളവൻ എന്നീ നിലകളിൽ നോക്കുമ്പോൾ നാലാം നൂററാണ്ടിൻെറ അവസാനത്തിൽ വി. ആംബ്രോസിനെപ്പോലെ ഉയർന്നയൊരുവൻ റോമാസാമ്രാജ്യത്തിൽ വേറെയില്ലായിരുന്നു. കാതോലിക വിശ്വാസത്തെ അദ്ദേഹം സർവാത്മനാ കാത്തു സൂക്ഷിച്ചിരുന്നു. ആകപ്പാടെ നോക്കുമ്പോൾ ബിഷോപ്പ് എന്നുള്ള നാമം അദ്ദേഹം ഏററം അന്വർത്ഥമാക്കിത്തീർത്തു.

റോമാചക്രവർത്തിയും ചക്രവർത്തിനിയും സഭാകാര്യങ്ങളിൽ അനാവശ്യമായി കൈകടത്തുവാൻ തുടങ്ങിയപ്പോൾ ബിഷോപ്പ് ആംബ്രോസ് അവരെ സുധീരം എതിർത്തു. നിഖ്യാവിശ്വാസപ്രമാണത്തിൽ അടിയുറച്ച വിശ്വാസക്കാരനായിരുന്ന അദ്ദേഹത്തോട് മിലാനിലെ ദേവാലയം അറിയൂസ് പക്ഷക്കാരുടെ ഉപയോഗത്തിനു വിട്ടുകൊടുക്കണമെന്ന് ജസ്റ്റിനാ ചക്രവർത്തിനി കല്പിച്ചപ്പോൾ, അദ്ദേഹം കല്പനയെ പാടേ തിരസ്കരി

ക്കയാണു ചെയ്തത്. താൻ ചെയ്ത കുററത്തിനു സമാധാനം കോർട്ടിൽ ഹാജരായി തെളിയിക്കണമെന്നു് പിറേറ കൊല്ലം വീണ്ടും ഒരു കല്പന ചക്രവർത്തിനി അയച്ചു. പ്രസ്തുത കല്പനയും യാതൊരു കൂസലും കൂടാതെ അംബ്രോസ് നിരസിച്ചപ്പോൾ, അദ്ദേഹത്തോടു തന്റെ എതിർപ്പു വിലപ്പോകുകയില്ലെന്നു മനസ്സിലാക്കിയ ചക്രവർത്തിനി അതിനു ശേഷം അദ്ദേഹത്തോടു് ഉരസാൻ മുതിർന്നിട്ടില്ല.

തിയഡോഷ്യസ് ചക്രവർത്തി ഒരിക്കൽ മിലാൻ പട്ടണം സന്ദർശിച്ച അവസരത്തിൽ മിലാൻ കത്തീഡ്റലിൽ വി. കുർബാനയിൽ സംബന്ധിക്കാൻ ചെന്നു, വഴിപാടു കഴിച്ച ശേഷം ചക്രവർത്തി ബലിപീഠത്തിനടുത്തു നിന്നു. ഉടനെ ബിഷോപ്പു് അംബ്രോസ് ചക്രവർത്തിയുടെ അടുത്തു ചെന്നു്, ആ സ്ഥലത്തു നിൽക്കാൻ ചക്രവർത്തിക്കനുവാദമില്ലെന്നും, അതു പട്ടക്കാർക്കു മാത്രം നിൽക്കാവുന്ന സ്ഥാനമാണെന്നും, അതുകൊണ്ടു് ഉടൻ തന്നെ പുറത്തു പോയി ജനങ്ങൾക്കു് ഇരിക്കാനുള്ള ഭാഗത്തു് ഇരിക്കണമെന്നും ആജ്ഞാപിച്ചു. ചക്രവർത്തി യാതൊന്നും മിണ്ടാതെ ആ ആജ്ഞ അനുസരിച്ചു. വേറേ രണ്ടു പ്രാവശ്യം കൂടി ചക്രവർത്തിയുടെ പ്രവർത്തികളെ അദ്ദേഹം എതിർക്കയുണ്ടായിട്ടുണ്ടു്. 390—ൽ തെസ്സലോനിക്യയിലെ ഗവർണ്ണരെ ആരോ വധിച്ചതു കാരണം കുപിതനായിത്തീർന്ന തിയോഡോഷ്യസ് ചക്രവർത്തി ആ പട്ടണത്തിലെ നിസ്സഹായരായ ജനങ്ങളെ ഒന്നടങ്കം കൊല്ലിച്ചു. ചക്രവർത്തിയുടെ ബുദ്ധിഹീനവും നിർദ്ദയവുമായ പെരുമാററത്തിൽ ബിഷോപ്പു് അംബ്രോസ് ശക്തിയായി പ്രതിഷേധിച്ചു എന്നു മാത്രമല്ല, ചക്രവർത്തി ശരിയായി അനുതപിച്ചു് പരസ്യമായി കുററം സമ്മതിക്കുന്നതു വരെയ്ക്കു്, അദ്ദേഹത്തെ മിലാൻ കത്തീഡ്റലിൽ പ്രവേശിപ്പിക്കുകയോ, വി. ആരാധനയിൽ സംബന്ധിപ്പിക്കുകയോ ചെയ്യരുതെന്നു് കൽപ്പനയിറക്കുകയും ചെയ്തു. എന്തിനു പറയുന്നു? ചക്രവർത്തി അധിക ദിവസം കഴിയുന്നതിനു മുമ്പു് പരസ്യമായി തന്റെ കുററം ഏററു പറഞ്ഞു് ബിഷോപ്പു് അംബ്രോസിൽ നിന്നും പാപ മോചനം നേടുകയുണ്ടായി.

യുദ്ധത്തിൽ പിടിക്കപ്പെട്ടവരായ തടവുകാരെ ബർബരന്മാർ (barbarians) അടിമകളായി വിൽക്കാൻ തുടങ്ങിയപ്പോൾ മഹാമനസ്കനും ദീനദയാലുവുമായ ബിഷോപ്പു് അംബ്രോസ് തന്റെ സ്വന്തം പണം കൊടുത്തു് അവരെ വിലയ്ക്കു വാങ്ങി രക്ഷിച്ചു. തന്റെ കൈവശമുണ്ടായിരുന്ന പണമെല്ലാം തീർന്നപ്പോൾ ദേവാലയത്തിലെ പരിശുദ്ധങ്ങളായ സ്വർണ്ണപ്പാത്രങ്ങൾ പോലും വിററു് മനുഷ്യരെ രക്ഷിക്കുവാൻ തുടങ്ങി. ഈ പ്രവൃത്തിയിൽ കുപിതരായ ചില ആളുകൾ ബിഷോപ്പു പരിശുദ്ധ പാത്രങ്ങൾ എല്ലാം നഷ്ടപ്പെടുത്തി എന്ന കുററം അദ്ദേഹത്തിൽ ആരോപിച്ചു. ഈ ആരോപണങ്ങൾക്കു വി. അംബ്രോസ് നൽകിയ യുക്തിയുക്തമായ മറുപടി ഇതായിരുന്നു. "ധനം സഭയ്ക്കു നൽകിയിരിക്കുന്നതു് കൂട്ടി വർദ്ധിപ്പിക്കാനല്ല പിന്നെയോ, സഭാമക്കളുടെ ഉന്നമനത്തിനു വേണ്ടി ചെലവഴിക്കാനാണു്. യേശുവിന്റെ രക്തം അവരുടെ (ജനങ്ങളുടെ) ആത്മാവിനെ രക്ഷിക്കാനായി ചൊരിഞ്ഞുവെങ്കിൽ, തന്റെ രക്തം പകർന്നിട്ടുള്ള വി. പാത്രങ്ങൾ അവരുടെ ശരീരത്തെ രക്ഷിക്കാൻ വേണ്ടി ഉപയോഗിച്ചു കൂടേ?" സമർത്ഥമായ ഈ മറുപടിയിൽ തന്റെ ശത്രുക്കൾ പോലും തലകുനിച്ചു പോയി.

വി. അംബ്രോസ് ഒരു പണ്ഡിതനും സുപ്രസിദ്ധനായ ഒരു എഴുത്തുകാരനും ആയിരുന്നു. സങ്കീർത്തനങ്ങൾ, വി. ലൂക്കോസിന്റെ സുവിശേഷം, പൌലോസിന്റെ ലേഖനങ്ങൾ ഇവകൾക്കു് അദ്ദേഹം വ്യാഖ്യാനങ്ങൾ എഴുതിയിട്ടുണ്ടു്. കൂടാതെ വിശ്വാസം, പരിശുദ്ധ റൂഹാ, കൂദാശകൾ, കന്യകമാർ, ബ്രഹ്മചര്യം തുടങ്ങി നിരവധി വിഷയങ്ങളെ ആസ്പദമാക്കി ധാരാളം ഗ്രന്ഥങ്ങൾ രചിച്ചിട്ടുണ്ടു്. അദ്ദേഹത്തിന്റെ ഏതാണ്ടു തൊണ്ണൂറോളം പ്രഗത്ഭങ്ങളായ ലേഖനങ്ങൾ സൂക്ഷിച്ചു വച്ചിട്ടുണ്ടു്. മാലാഖമാരിലും പരിശുദ്ധന്മാരിലും കൂടെയുള്ള മദ്ധ്യസ്ഥതാ യാചന സഭയിൽ ഉപദേശിച്ച ആദ്യത്തെ സഭാപിതാവു് വി. അംബ്രോസാണു്. അതുപോലെ ചിത്രങ്ങളെയും രൂപങ്ങളെയും മററും ആരാധിക്കുന്ന പതിവു് അദ്ദേഹം ശക്തിയായി എതിർക്കയും ചെയ്തിരുന്നു. വേദശാസ്ത്രപരമായ പാണ്ഡിത്യം കാരണമായി അദ്ദേഹത്തെ റോമാസഭപോലും ഒരു പ്രധാന സഭോപദേഷ്ടാവായി അംഗീകരിച്ചിട്ടുണ്ടു്.

വി. അംബ്രോസ് സഭാസംരക്ഷണാർത്ഥവും വികസനാർത്ഥവും നല്ലപോർ പൊരുതു്, തന്റെ ഓട്ടം തികച്ചു് എ. ഡി. 397—ൽ തന്റെ സ്വർഗ്ഗ പിതാവിന്റെ വലത്തു ഭാഗത്തേക്കു് എടുക്കപ്പെട്ടു.

—o—

# വിശുദ്ധ സഭ

(ഫാ. ഗീവറുഗീസ് ചങ്ങരമ്പള്ളിൽ, അഞ്ചൽ.)

മനുഷ്യലോകത്തെ രക്ഷയുടെയും ജീവന്റെയും തെറ്റിക്കൂടാത്ത മാർഗ്ഗങ്ങളിൽ കൂടി സ്വർഗ്ഗീയാനുഭൂതിയിലേക്ക നയിക്കുവാൻ ദൈവത്താൽ സ്ഥാപിതമായ വിശുദ്ധവും ദൃശ്യവുമായ സ്ഥാപനമാണ് വി. സഭ. "സഭ" എന്ന പേര്, "വിളിക്കപ്പെട്ടവർ" എന്നർത്ഥമുള്ള "എക്ളീസ്യ" എന്ന ഗ്രീക്കുപദത്തിൽ നിന്നും വന്നിട്ടുള്ളതാകുന്നു. നമ്മുടെ കർത്താവു പന്ത്രണ്ടു ശിഷ്യന്മാരെ തെരഞ്ഞെടുക്കയും അവരെ വേർതിരിക്കയും പഠിപ്പിക്കയും പരിശീലിപ്പിക്കയും ചെയ്തു. അവരാകുന്ന വി. സഭയുടെ ശില്പികൾ.

രക്ഷിക്കപ്പെടുന്നതിന് സഭാംഗമാകണമോ? ഉവ്വ്. രക്ഷിക്കപ്പെടുന്നതിനു കർത്താവിന്റെ "തിരുശരീരമാകുന്ന സഭ"യുടെ അംഗമാകേണ്ടതു് ആവശ്യമാകുന്നു. രക്ഷയുടെ ഉറവയായ തിരുസഭയെ മിശിഹാ തമ്പുരാൻ ആദ്യമായി സ്ഥാപിച്ചു. വിശ്വാസികൾ സഭാംഗങ്ങളായി. ചില വേദവിപരീതികൾ പറയുന്നതു് വിശ്വാസികൾ കൂടിയപ്പോളാണു സഭ ഉണ്ടായതെന്നാണ്. അതു ശരിയല്ല. "രക്ഷിക്കപ്പെടുന്നവരെ സഭയോടു ചേർത്തു"വെന്നു് അപ്പോ: 2: 47-ൽ നാം വായിക്കുന്നു. വി. മാമോദീസാ സ്വീകരിച്ചവർ ഒരു സഭയുണ്ടാക്കിയെന്നോ ഒരു പുതിയ വിശ്വാസം പഠിപ്പിച്ചുവെന്നോ പുതിയ നിയമങ്ങൾ സൃഷ്ടിച്ചുവെന്നോ കാണുന്നില്ല. അവരെല്ലാം, അപ്പോസ്തോലന്മാർ പഠിപ്പിക്കയും കാണിക്കയും ചെയ്ത വി. സഭയുടെ വിശ്വാസാചാരങ്ങളനുസരിച്ചു ജീവിച്ചുപോന്നു. വി. സഭ ദൈവസ്ഥാപിതവും, കർത്താവിന്റെ തിരുശരീരവും രക്ഷയുടെ സങ്കേതവുമാകയാൽ രക്ഷിക്കപ്പെടുന്നതിനു്—തന്റെ ശരീരത്തിലെ അവയവമാകേണ്ടതിനു്—സഭാംഗമാകേണ്ടതു് ആവശ്യമാകുന്നു.

സഭ തെറ്റാവുന്നതാണോ? ഒരിക്കലും അല്ല. ദൈവപുത്രനായ മിശിഹാ വിശുദ്ധിയിൽ പൂർണ്ണനായിരിക്കുന്നതുപോലെ തന്റെ ശരീരമാകുന്ന സഭയും വിശുദ്ധിയിൽ പൂർണ്ണയാകുന്നു. "കണ്ടാലും എല്ലാനാളും ഞാൻ നിങ്ങളോടുകൂടെ ഉണ്ടെ"ന്നും, "ലോകാവസാനം വരേയും നിങ്ങളെ സത്യത്തിൽ നയിക്കയും വഴിനടത്തുകയും ചെയ്യുന്നതിനു് പരി: റൂഹായെ നിങ്ങൾക്കയച്ചുതരു"മെന്നും താൻ വാഗ്ദാനം ചെയ്തു. ആ വാഗ്ദത്താനുസരണം പരി: റൂഹായെ താൻ അയച്ചുകൊടുത്തു. വി. സഭ അതിനെ പ്രാപിക്കയും ചെയ്തു (അപ്പോ. 2: 1-4). നമ്മുടെ കർത്താവിൽ നിന്നും കേട്ടുപഠിച്ച വിശ്വാസങ്ങൾ സത്യമായിരുന്നതുകൊണ്ടും സത്യം എപ്പോഴും സുസ്ഥിരമായതുകൊണ്ടുമത്രേ നാം അപ്പോസ്തോലികവിശ്വാസത്തിൽ ദൃഢതയോടെ നില്ക്കുന്നതു്. സത്യത്തിനുവേണ്ടി മിശിഹായ്ക്കു സാക്ഷ്യം നില്ക്കുന്നതാണു സഭ. തന്റെ സത്യവും ദിവ്യവുമായ ഉപദേശങ്ങളെ തനിക്കുവേണ്ടി അന്നും ഇന്നും എന്നും പ്രബോധിപ്പിക്കയും പ്രചരിപ്പിക്കയുമാണു സഭ ചെയ്യുന്നതു്. രണ്ടായിരം കൊല്ലങ്ങൾക്കു മുമ്പു് ക്രിസ്തു സത്യമാണു പഠിപ്പിച്ചതെങ്കിൽ ഇന്നും അതേ സത്യം തന്നെയാണു് വി. സഭ പഠിപ്പിക്കുന്നതു്. ആ സത്യോപദേശങ്ങളിൽ ഏതെങ്കിലും ഉപേക്ഷിക്കയോ, അവയോടു് നൂതനോപദേശങ്ങൾ കൂട്ടിച്ചേർക്കയോ ചെയ്തിട്ടുള്ള യാതൊരു സഭയ്ക്കും ക്രിസ്തുവിന്റെ സഭയെന്നു് അഭിമാനിക്കാൻ യാതൊരു അർഹതയുമില്ലാത്തതാകുന്നു. "നിങ്ങളോടു ഞങ്ങൾ അറിയിച്ചതിനു വിപരീതമായി ഞങ്ങളിൽ ഒരുവനാകട്ടെ സ്വർഗ്ഗത്തിൽ നിന്നൊരു മാലാഖയാകട്ടെ വന്നു പഠിപ്പിച്ചാൽ അവൻ ശപിക്കപ്പെട്ടവനാകുന്നു" (ഗല. 1: 8). ദൈവസ്ഥാപിതമായ സത്യസഭ ഒന്നു മാത്രമേ ഉള്ളു.

വേദപുസ്തകത്തിൽ പല സഭകളെക്കുറിച്ചു പറയുന്നതെന്തുകൊണ്ട്? ദൈവംതമ്പുരാൻ സ്ഥാപിച്ച അപ്പോസ്തോലികവും കാതോലികവും വിശുദ്ധവുമായ ഏകസഭ ഇന്നും എന്നും നിലനില്ക്കുന്നു. അതൊരിക്കലും നശിക്കയില്ല. ആ വിശുദ്ധസഭയുടെ സത്യോപദേശങ്ങളെ ഉൾക്കൊള്ളുന്ന സഭകൾ ലോകത്തിന്റെ നാനാഭാഗങ്ങളിലും ഉണ്ട്. അപ്പോസ്തോലന്മാർ സഞ്ചരിച്ചിടത്തെല്ലാം സഭ സ്ഥാപിക്കയും ചെയ്തിട്ടുണ്ട്. അവിടെയെല്ലാം പഠിപ്പിച്ചതും പരിശീലിപ്പിച്ചതും ഒരേ വിശ്വാസം തന്നെയായിരുന്നു. അതെല്ലാം സർവ്വത്രികസഭയുടെ പ്രാദേശികഘടകങ്ങളായിരുന്നു. അല്ലാതെ വിഭിന്നോപദേശങ്ങളെ ഉൾക്കൊള്ളുന്ന പ്രത്യേക സഭകളല്ലായിരുന്നു.

വിഭിന്നോപദേശങ്ങൾ പഠിപ്പിക്കുന്ന പ്രത്യേക സഭകൾ ഉണ്ടായതെങ്ങനെ? "അനേകർ എന്റെ പേരെടുത്തു വന്നു് പലരേയും തെറ്റിക്കും; നിങ്ങൾ സൂക്ഷിച്ചുകൊൾവിൻ" എന്നും "കുഞ്ഞാടുകളുടെ വേഷം പൂണ്ട ചെന്നായ്ക്കൾ നിങ്ങളുടെ ഇട

യിലേക്കു വരും" എന്നും മററും കർത്താവു പല സന്ദർഭങ്ങളിൽ തൻെറ സഭയ്ക്കു മുന്നറിവു കൊടുത്തിട്ടുണ്ട്. ഇത്തരം വേദവിപരീതികൾ അപ്പോസ്തോലകാലത്തു തന്നെയും അതിനു ശേഷവും ഇന്നും ധാരാളമായി വന്നിട്ടുണ്ട്; വരുന്നുമുണ്ട്. ക്ഷുദ്രക്കാരനായ ശീമോൻ, മന്ത്രോസ്, സത്രിനീനോസ്, ബാസിൽദോസ് മുതലായവർ അപ്പോസ്തോലകാലത്തു തന്നെ എഴുന്നേററിട്ടുള്ള പാഷണ്ഡോപദേശകരാണ്. അവരുടെ ഉപദേശങ്ങൾ അതതു കാലങ്ങളിൽ തന്നെ അവരോടൊപ്പം നശിക്കയും ചെയ്തു. ഈ കാലങ്ങളിൽ ഓർത്തഡോക്സുകാർ അഥവാ സത്യവിശ്വാസികൾ എന്നും Heritics അഥവാ വേദവിപരീതികൾ എന്നും രണ്ടു പദങ്ങൾ സഭയിൽ പ്രചുരപ്രചാരമായിരുന്നു. അപ്പോസ്തോലിക വിശ്വാസത്തിൽ നിന്നു തെററാതെ സത്യവിശ്വാസത്തിൽ ഉറച്ചുനിന്ന എല്ലാ സഭകളേയും ഓർത്തഡോക്സ് സഭയെന്നും അല്ലാത്തുള്ളവയെ ഹെറിട്ടിക്സ് എന്നും വിളിച്ചുവന്നു.

പിൽകാലത്തെ പ്രബലനായ ഒരു വേദവിപരീതി അറിയൂസ് ആയിരുന്നു. എ. ഡി. 325-ൽ ഒരു സാർവ്വത്രിക സുന്നഹദോസ് കൂടി ഓർത്തഡോക്സ് വിശ്വാസം സ്ഥിരപ്പെടുത്തി അറിയൂസിനെ സഭയിൽ നിന്നു ബഹിഷ്ക്കരിച്ചു. ഇപ്പോൾ അറിയൂസിൻെറ മതം നിശ്ശേഷം നശിച്ചിരിക്കയാണ്.

എ. ഡി. 381-ൽ അപ്പല്ലെനേറിയസ് എന്നും മക്കദോനിയൂസ് എന്നും പേരായ രണ്ടു വേദവിപരീതികൾ എഴുന്നേററു സഭയിൽ വിരുദ്ധത ഉണ്ടാക്കി. കുസ്തന്തീനോസ് പോലീസിൽ കൂടിയ സാർവ്വത്രികസുന്നഹദോസ് ഓർത്തഡോക്സ് വിശ്വാസം വ്യക്തമാക്കി. അവരെയും സഭാഭ്രഷ്ടരാക്കി. അവർ സ്ഥാപിച്ച സഭയും കാലാന്തരത്തിൽ നിശ്ശേഷം നശിച്ചു.

എ. ഡി. 431-ൽ നെസ്തോർ എഴുന്നേററു വളരെ സ്വാധീനത്തോടെ പാഷണ്ഡോപദേശം ആരംഭിച്ചു. എപ്പേസൂസ് സുന്നഹദോസ് നെസ്തോറിനെ മുടക്കി. അയാൾ സ്ഥാപിച്ച സഭ കുറെ കാലത്തേക്കു വളരെ പ്രാബല്യത്തിൽ വന്നു. പത്തു കോടിയോളം ജനങ്ങളും മുന്നൂറോളം മെത്രാന്മാരും ഉണ്ടായിരുന്നു. എന്നാൽ കാലാന്തരത്തിൽ ആ സഭ നശിച്ച് ഇപ്പോൾ ആകെ ലോകത്തിൽ തൃശ്ശൂർ ഉള്ള നെസ്തോറിയൻസഭാംഗങ്ങളെ കൂടെ ഉൾപ്പെടുത്തി ഏഴായിരമോ എണ്ണായിരമോ ജനങ്ങളും പത്തോ പതിനഞ്ചോ വൈദികരും രണ്ടു മെത്രാന്മാരുമേ ഉള്ളു.

അഞ്ചാംനൂററാണ്ടിൻെറ മദ്ധ്യത്തോടുകൂടി എവുത്തിക്കൂസ് എന്നൊരുവൻ വന്നു. ക്രിസ്തുവിൻെറ ദൈവത്വവും മനുഷ്യത്വവുമാകുന്ന രണ്ടു സ്വഭാവങ്ങളും കൂടിച്ചേർന്ന് ഒരു സ്വഭാവമായിപ്പോയെന്നും ഒരു ആളത്വവും (Person) ഒരു സ്വഭാവവുമേയുള്ളുവെന്നും വാദിച്ചു.

എന്നാൽ അന്നുവരെയും സഭയുടെ വിശ്വാസം പൂർണ്ണദൈവത്വവും പൂർണ്ണമനുഷ്യത്വവും ആകുന്ന രണ്ടു സ്വഭാവങ്ങൾ ഒന്നു ഭേദപ്പെട്ടു മററൊന്നായിത്തീരുകയോ തമ്മിൽ സമ്മിശ്രപ്പെടുകയോ കൂടിക്കലർന്ന് വേറൊരു സ്വഭാവമായിത്തീരുകയോ ഒന്നിനാൽ ഒന്നു നശിച്ചുപോകയോ ചെയ്യാതെ ദൈവത്വവും മനുഷ്യത്വവും എന്ന രണ്ടു സ്വഭാവങ്ങൾ ഒരിക്കലും വേർതിരിയപ്പെടാത്ത പ്രകാരം ദൈവത്വത്തിൻെറയും പാപമൊഴികെ മനുഷ്യത്വത്തിൻെറയും പൂർണ്ണ ലക്ഷണങ്ങളോടു കൂടെ ക്രിസ്തുവിൻെറ ഏക ആളത്വത്തിൽ അത്ഭുതകരമായി ചേർന്നിരിക്കുന്നു എന്നാണ്.

എ. ഡി. 448-ൽ കുസ്തന്തീനോസ് പോലീസിൽ വച്ച് ഡോറിബാം ബിഷപ്പായ എവുസേബിയസിൻെറ അദ്ധ്യക്ഷതയിൽ കൂടിയ പ്രാദേശിക സുന്നഹദോസിൽ വച്ച് എവുത്തിക്കൂസിനെ സഭാഭ്രഷ്ടനാക്കി.

എവുത്തിക്കൂസ് തിയോഡോഷ്യസ് ii-ാമൻ ചക്രവത്തിയുടെ സന്നിധിയിൽ അപ്പീൽ ബോധിപ്പിച്ചു. എ. ഡി. 449 ആഗസ്റ്റ് 8-ാംനു- എപ്പേസൂസിലെ രണ്ടാം സുന്നഹദോസ് ചക്രവത്തി വിളിച്ചു കൂട്ടി. അലക്സന്ത്രിയായിലെ ദീയസ്കോറോസ് പാത്രിയർക്കീസ് അദ്ധ്യക്ഷത വഹിച്ചു. ആകെ 350 മെത്രാന്മാർ ഹാജരുണ്ടായിരുന്നു.

റോമാ പാത്രിയർക്കീസായ (പാപ്പ) ലിയോയും കുസ്തന്തീനോസ് പാത്രിയർക്കീസായ ഫ്ളേവിയനും കൂടി എവുത്തിക്കൂസിൻെറ ഏക സ്വഭാവ വാദത്തിനെതിരായി, വേദവിപരീതം നിറഞ്ഞ ഒരു പുതിയ വാദവുമായി പ്രത്യക്ഷപ്പെട്ടു. അതായതു കത്താവേശുമിശിഹായുടെ ദൈവത്വവും മനുഷ്യത്വവുമാകുന്ന രണ്ടു സ്വഭാവങ്ങൾ വേർതിരിക്കാവുന്നതാകുന്നു വെന്നും ചിലപ്പോൾ ക്രിസ്തു മനുഷ്യൻ മാത്രമായിരുന്നു വെന്നും മററു ചിലപ്പോൾ ക്രിസ്തു ദൈവം മാത്രമായിരുന്നു വെന്നും ആയിരുന്നു അവരുടെ ദ്വിസ്വഭാവ വാദം. ഈ രണ്ടു സ്വഭാവങ്ങളിലും മാറിമാറി സൗകര്യം പോലെ നിൽക്കുന്ന ഒരു ആൾമാറാട്ടക്കാരനായിട്ടാണ് അവർ ക്രിസ്തുവിനെ ചിത്രീകരിച്ചതു്.

ആ സുന്നഹദോസിൽ വച്ച് ഏക സ്വഭാവ വാദം ശരിയാണെന്നും പൂർവികമായ വി. സഭ

യുടെ സത്യോപദേശം ശരിയാണെന്നും എവുത്തിക്കൂസ് സമ്മതിക്കയുണ്ടായി.

എന്നാൽ റോമായിലെ ലിയോ പാപ്പായും കുസ്തന്തിനോസ് പോലീസിലെ ഫ്ളേവിയൻ പാത്രിയർക്കീസും അവരുടെ അബദ്ധോപദേശങ്ങളിൽ നിന്ന് പിൻമാറുകയോ തെററ് സമ്മതിച്ച് പശ്ചാത്തപിക്കയോ ചെയ്യാഞ്ഞതിനാൽ ആ സുന്നഹദോസ് അവർ രണ്ടു പേരെയും ശപിച്ച് മുടക്കി സഭാഭ്രഷ്ടരാക്കി.

മുടക്കേററ വാശിയിൽ ലിയോ പാപ്പാ ചക്രവർത്തിയെ സമീപിച്ച് തൻെറ മുടക്ക് അസാധുവാക്കണമെന്നും ആ സുന്നഹദോസ് റദ്ദ് ചെയ്യണമെന്നും അപേക്ഷിച്ചു. പക്ഷേ സുന്നഹദോസിൽ ആദ്യവസാനം സംബന്ധിച്ചിരുന്ന ചക്രവർത്തി, സുന്നഹദോസ് നടപടികൾ എല്ലാം നിയമപ്രകാരമാണെന്നും തനിക്കതു ഉത്തമ ബോദ്ധ്യമുണ്ടെന്നും താനതിന് സാക്ഷിയാണെന്നും പാപ്പാ അനുതപിച്ച് വേദവിപരീതത്തിൽ നിന്നും തിരിച്ചുവരണമെന്നും, അതല്ലാതെ മുടക്കിനെപ്പററി പുനരാലോചിക്കേണ്ട ആവശ്യമില്ലെന്നും പറഞ്ഞ് പാപ്പായുടെ അപേക്ഷ തിരസ്ക്കരിച്ചു.

എ. ഡി. 450—ൽ ചക്രവർത്തി മരിക്കയും അദ്ദേഹത്തിൻെറ സഹോദരി പുൽക്കേറിയ കിരീടാവകാശിനിയാകുകയും ചെയ്തു. അവളേയും അവളുടെ ഭർത്താവായ മാർക്കിയനേയും ചില പ്രത്യേക മാർഗ്ഗങ്ങളിൽ കൂടി റോമാപാപ്പാ സ്വാധീനപ്പെടുത്തി. 451—ൽ കുപ്രസിദ്ധമായ കൽക്കദോനിയ സുന്നഹദോസ് ലിയോപാപ്പായുടെ അപേക്ഷാനുസരണം ചക്രവർത്തി വിളിച്ചു കൂട്ടി. 600-ൽ പരം മെത്രന്മാർ സംബന്ധിച്ചിരുന്നു. 449—ൽ കൂടിയ സുന്നഹദോസിനാൽ വേദവിപരീതിയെന്ന് വിധിക്കപ്പെട്ട് മുടക്കപ്പെട്ടവനായ റോമാപാത്രിയർക്കീസ് ലിയോയുടെ വേദവിപരീതം സഭയുടെ സത്യ ഉപദേശമായി അംഗീകരിപ്പിക്കണമെന്നുള്ളതായിരുന്നു ചക്രവർത്തിയുടെ ഉദ്ദേശം. റോമാ ചക്രവർത്തി പ്രബലനും അദ്ദേഹത്തിൻെറ അധികാരം കിഴക്കൻ രാജ്യങ്ങളിൽ വ്യാപരിച്ച് കിടക്കുകയും ആയിരുന്നു.

ലിയോപാപ്പായെ മുടക്കിയ അലക്സന്ത്രിയായിലെ ദീയസ്ക്കോറോസ് പാത്രിയർക്കീസിനെ സുന്നഹദോസിൽ സംബന്ധിക്കാൻ അനുവദിക്കാതെ ജയിലിൽ പാർപ്പിച്ചു. സുന്നഹദോസ് നടന്ന സ്ഥലത്തിന് ചുററും ആയുധധാരികളായ പട്ടാളക്കാരെ അണിനിരത്തി സുന്നഹദോസ് ആരംഭിച്ചു. ലിയോയുടെ വേദവിപരീതത്തെ പി. പിതാക്കന്മാർ ശക്തിയായി എതിർത്തു. പക്ഷേ ആ എതിർ വാദങ്ങൾ അവിടെ ആവശ്യമായിരുന്നില്ല. എതിർത്തവരെ ചക്രവർത്തിയുടെ പട്ടാളങ്ങൾ കഠിനമായി മർദ്ദിച്ചു. പൌരസ്ത്യനായ ഒരു മെത്രാപ്പോലീത്തായെ സുന്നഹദോസ് ഹോളിൽ വച്ചു തന്നെ ഇടിച്ച് രക്തം ഛർദ്ദിപ്പിച്ചു. ചിലരെ ഇടിച്ചു ബോധം കെടുത്തി. പലരെ തടവിൽ പാർപ്പിച്ചു. മററു പലരെ പട്ടിണിയിട്ടു. റോമാ പാപ്പായുടെ വാദത്തെ അംഗീകരിപ്പിക്കാൻ ഉപയോഗിച്ച മാർഗ്ഗങ്ങൾ! ആ സുന്നഹദോസിൽ ദൈവീക നടത്തിപ്പില്ലെന്നും നീതി നടക്കുകയില്ലെന്നും സത്യവിശ്വാസത്തെ നശിപ്പിക്കാനുള്ള ശ്രമമാണെന്നും ബോദ്ധ്യമായപ്പോൾ മെത്രാപ്പോലീത്തന്മാർ അധിക പങ്കും അവരവരുടെ രാജ്യങ്ങളിലേക്ക് തിരിച്ചു പോയി.

ആ സുന്നഹദോസ് അസാധുവാണെന്ന് അവർ പ്രഖ്യാപനം ചെയ്തു. ഈ സുന്നഹദോസിനെ അക്രമികളുടെയും കള്ളന്മാരുടെയും സുന്നഹദോസെന്ന് ചരിത്രകാരന്മാർ രേഖപ്പെടുത്തിയിരിക്കുന്നു.

സത്യവിശ്വാസികളായ മെത്രാപ്പോലീത്തന്മാർ എല്ലാം പോയിക്കഴിഞ്ഞപ്പോൾ റോമായിലെയും കുസ്തന്തിനോസ് പോലീസിലെയും പാത്രിയർക്കീസന്മാരും അവരുടെ കീഴിലുള്ള മെത്രാന്മാരുംമാത്രം ശേഷിച്ചു. അവർ ഈ വേദവിപരീതം സ്വീകരിക്കയും നിഖ്യാ വിശ്വാസപ്രമാണം വെട്ടിത്തിരുത്തുകയുംചെയ്തു. അങ്ങനെ അപ്പോസ്തോലികവും കാതോലികവുമായ ഏക വിശുദ്ധ സഭയിൽ നിന്നും വേർപെട്ട് റോമരും യവനായരും കൂടി ചേർന്ന് പുതിയ സഭയായി എ. ഡി. 451-ൽ രൂപമെടുത്തു.

എപ്പേസൂസ് സുന്നഹദോസിൽവച്ച് എ.ഡി. 431—ൽ മുടക്കപ്പെട്ട നെസ്തോറിയൻെറ മതം പ്രബലപ്പെട്ടതു പോലെ പാപ്പായുടെ മതവും ചക്രവർത്തിയുടെ അനുകൂല്യത്തിലും അധികാരത്തിലും കൂടെ വർദ്ധിച്ചു വന്നു. എന്നാൽ 869 എ. ഡി. ൽ റോമാപാത്രിയർക്കീസും കുസ്തന്തിനോസ് പാത്രിയർക്കീസും തമ്മിൽ പിണങ്ങി. അവർ രണ്ടും രണ്ടു സ്വതന്ത്ര സഭകളായി മാറി. ആ വേദവിപരീതികളുടെ കൂട്ടു കെട്ട് സ്വാഭാവികമായി തന്നെ തകർന്നു. അതിനു ശേഷമാണ് റോമൻ സഭക്ക് "റോമൻ കത്തോലിക്കാ സഭ"യെന്ന്

അവർ പേരു വിളിച്ചതു്. റോമൻ സഭയുമായുള്ള വേഴ്ച വിട്ട കുസ്തന്തീനോസ് പോലീസിലെ (ഗ്രീസിലെ) സഭ ഓർത്തഡോക്സ് സഭയെന്ന പഴയ പേരു തന്നെ സ്വീകരിച്ചു.

പതിനാറാം നൂററാണ്ടായപ്പോൾ റോമാ സഭ പിന്നെയും വളർന്നു. പ്രോട്ടസ്റ്റൻറു് എന്ന പേരിൽ വലിയൊരു വിഭാഗം റോമൻ സഭയെ ഉപേക്ഷിച്ചു. അതു പിന്നെയും ഛിന്നഭിന്നമായി ആംഗ്ലോ കത്തോലിക്സ്, ഓൾഡ് കാത്തലിക്സ് എന്നിങ്ങനെ പല പേരുകളിൽ ചിതറിപ്പോയി.
ഇംഗ്ളണ്ടു മുഴുവനായിത്തന്നെ റോമൻ സഭയെ ഉപേക്ഷിച്ചു. ഇററലിയിൽ 98% റോമാക്കാർ ഉണ്ടായിരുന്നതു് കേവലം 54% ആയി ശോഷിച്ചിരിക്കുന്നു. അവിടെ ഒരു ലക്ഷം ജനങ്ങൾ പാപ്പാ വിരുദ്ധമുദ്രാവാക്യങ്ങൾ മുഴക്കിക്കൊണ്ടു് മാർപ്പാപ്പായുടെ അരമനയുടെ മുമ്പിൽ കൂടി മാർച്ചു ചെയ്തിട്ടു് അധികനാളുകളായിട്ടില്ല. യൂഗോസ്ളാവിയാ, ചെക്കോസ്ലോവേക്കിയാ, ആസ്ട്രീയാ, റുമേനിയാ മുതലായ രാജ്യങ്ങളിൽ റോമൻസഭ ദിനംദിനം പരിതാപകരമാം വണ്ണം അധഃപതിച്ചുവരികയാണെന്നുള്ളതു് അവർ തന്നെ സമ്മതിക്കുന്നുണ്ടു്. റഷ്യയിലെ യൂക്രെയിൻ ഭാഗത്തുനിന്നും ഏഴു ലക്ഷം ജനങ്ങൾ റോമൻ സഭയെ ഉപേക്ഷിച്ചു് ഓർത്തഡോക്സ് സഭയിൽ ചേരുകയുണ്ടായി. ഏതാനും മാസങ്ങൾക്കു മുമ്പു "സ്വതന്ത്രകത്തോലിക്കർ" എന്ന പേരിൽ ചൈനായിലെ റോമൻകത്തോലിക്കർ റോമൻസഭയെഉപേക്ഷിച്ചതുംപാപ്പാ അവരെ മുടക്കിയതും എല്ലാവരും ഓർക്കുന്നുണ്ടായിരിക്കുമല്ലോ.1952—ൽ റോമാസഭയിലെ 1500പട്ടക്കാരുംമേൽപ്പട്ടക്കാരും ഒരുമിച്ചു് ഓർത്തഡോക്സ്സഭയിൽ ചേരുകയുണ്ടായി. വിവരം അറിഞ്ഞ പാപ്പാ അവരെ മുടക്കി. അന്നത്തെ മലയാളം പത്രങ്ങളിൽ പോലും ഈ വാർത്തകൾ വലിയ തലക്കെട്ടുകൾ കൊടുത്തു് പ്രസിദ്ധപ്പെടുത്തിയിരുന്നു. ഇങ്ങനെ റോമൻ സഭ ലോകത്തിലെവിടെയും തകർന്നുവരുന്നുവെന്നുള്ളതു് അനിഷേധ്യമായ ഒരു യഥാർത്ഥമായിത്തീർന്നിരിക്കുന്നു. ധനസമ്പന്നതയും അധികാരപ്രമത്തതയും കൊണ്ടുമാത്രം ഒരു വ്യക്തിയോ സംഘടനയോ സമൂഹമോ രാഷ്ട്രമോ ലോകത്തിൽ വിജയിക്കുകയില്ലെന്നുള്ളതിൻെറ ഒരു നല്ല ദൃഷ്ടാന്തമാണു് ഈ അധഃപതനം. [illegible] സംഘടനയുടെ ഭദ്രതകൊണ്ടും അച്ചടക്കനിയമങ്ങളുടെ കഠിനതകൊണ്ടും ദീർഘനാൾഒന്നിനെയും അടക്കി ഭരിച്ചു് വിജയം ചൂടുവാൻ സാധ്യമല്ലെന്നുള്ളതിൻെറ നല്ല തെളിവാണു് റോമൻ സഭയുടെ ഈ അധഃപ്പതനം. കർത്താവിൻെറ തിരുശരീരമാകുന്ന വി. സഭയെ ഭരിക്കയും നയിക്കയും ചെയ്യുന്നതു് നമ്മുടെ രക്ഷകനാണെന്നും കുന്നിലും കുഴിയിലും ഇരുട്ടിലും വെളിച്ചത്തിലും തീയിലും വെള്ളത്തിലും കരച്ചിലിലും കണ്ണുനീരിലും കൂടി തൻെറ ദിവ്യശക്തിയാൽ താൻ അതിനെ തെററികൂടാത്ത സത്യമാർഗ്ഗങ്ങളിൽക്കൂടി നയിച്ചു് ലക്ഷ്യത്തിലെത്തിക്കുന്നുവെന്നുമുള്ളതിൻെറ മഹത്തായ ഉദാഹരണമാണു് ഇന്നു് ലോകത്തിലെങ്ങുമുള്ള ഓർത്തഡോക്സ് സഭാവിഭാഗങ്ങളുടെ അസൂയാർഹമായ അഭിവൃദ്ധി.

പ്രിയ സഹോദരങ്ങളെ! കർത്താവിൻെറ ശിഷ്യനായ വി. മാർത്തോമ്മാശ്ളീഹാ കർത്തൃനിയോഗപ്രകാരം നമ്മുടെ നാട്ടിൽ വന്നു് സ്ഥാപിച്ചതാണു് വി. ഓർത്തഡോക്സ് സഭ. അതു കർത്താവിൻെറ ശരീരവും രക്ഷയുടെ ഉറവയുമാകുന്നു. വി. ശ്ളീഹാ നമ്മെ പഠിപ്പിച്ച വിശ്വാസത്തിൽനിന്നും യാതൊരു വ്യത്യാസവും നാം വരുത്തിയിട്ടില്ല; വരുത്തുകയുമില്ല. വിശ്വാസത്തെ കൂട്ടുകയോ കുറയ്ക്കുകയോ ചെയ്യുന്നവർ ശപിക്കപ്പെട്ടവരാണു്. വേദവിപരീതികളാണു്. വി. ഓർത്തഡോക്സ് സഭയാകുന്ന മാതാവിനെ സ്വാർത്ഥോദ്ദേശങ്ങളാലും മററു നിസ്സാരങ്ങളായ കാരണങ്ങളാലും ഉപേക്ഷിച്ചു് ശീശ്മസഭകളിൽ ചേർന്നു് മാതൃസഭയെ അവഹേളിക്കയും അപമാനിക്കയും ചെയ്തുകൊണ്ടിരിക്കുന്ന ആളുകളെ അല്പമായിട്ടെങ്കിലും നാം ഇന്നു് കാണുന്നുണ്ടു്. അവർക്കു് സത്ബുദ്ധിയും മാനസാന്തരവും ഉണ്ടായി വി. സഭയിലേക്കു തിരിച്ചുവരുന്നതിനും സ്വന്ത താൽപ്പര്യങ്ങളെക്കാളും താൽക്കാലിക ലാഭങ്ങളെക്കാളും ദൈവീകസത്യങ്ങളെ വിലമതിച്ചു് അതിൽ സ്ഥിരതയോടെ നിൽക്കുന്നതിനുള്ള ആത്മധൈര്യം അവർക്കു് ലഭിക്കുന്നതിനായും നമുക്കു പ്രാർത്ഥിക്കാം. റീത്തിൽ പോയ പല ബ. അച്ചന്മാരും അയ്മേനികളും ഇപ്പോൾ തിരിച്ചുവന്നുകൊണ്ടിരിക്കയാണു്. പലരും വരാൻ ആഗ്രഹിച്ചുകൊണ്ടിരിക്കയും ചെയ്യുന്നു. വളരെ പണം ചെലവാക്കി പണികഴിപ്പിച്ചിട്ടുള്ള പല റീത്തുപള്ളികളും ആളില്ലാതെ പൂട്ടിയിട്ടിരിക്കയാണു്. അവരുടെ തിരിച്ചുവരവു് ത്വരിതപ്പെടുവാനായി നമുക്കു് പ്രാർത്ഥിക്കാം. ദൈവത്തെ നമുക്കു് മഹത്വപ്പെടുത്താം.

# വേദശാസ്ത്രപഠനം

III

(ഡീക്കൻ റെറി. ജെ. ജോഷ്വാ ബി. എ. ബി. ഡി.)

## സ്രഷ്ടാവായ ദൈവം

കഴിഞ്ഞ ലക്കത്തിൽ ദൈവത്തിൻെറ ചില സ്വഭാവവിശേഷതകളേക്കുറിച്ചു നാം ചിന്തിച്ചു. ദൈവം മാററമില്ലാത്തവനായി സ്ഥിതിചെയ്യുന്നു; താൻ സർവശക്തനും, സർവജ്ഞനുമാകുന്നു, മാത്രമല്ല താൻ സർവവ്യാപിയുമെന്നത്ര നാം ചിന്തിച്ചുകഴിഞ്ഞതു്. ദൈവം സർവവ്യാപിയെന്നു വിശ്വസിക്കുന്നതോടൊപ്പംതന്നെ പ്രത്യേകമായുള്ളതൻെറ സാന്നിദ്ധ്യത്തേക്കുറിച്ചും നാമോർത്തിരിക്കേണ്ടതാണ്. പഴയനിയമത്തിൽ നോക്കുമ്പോൾതന്നെ പ്രത്യേക സാന്നിദ്ധ്യം അറിയിക്കുന്ന സ്ഥലങ്ങളും സന്ദർഭങ്ങളുമുള്ളതായിക്കാണാം. അതിൽ ഒരു പടികൂടെ കടന്നു പുതിയനിയമത്തിലേക്കു പ്രവേശിക്കുമ്പോൾ, ബേത്‌ലഹേമിലെ പുൽത്തൊട്ടിയിലും, താൻ സ്ഥാപിച്ച വി.കുർബാനയിലും, തൻെറ ശരീരമാക്കിത്തീർത്ത സഭയിലുമുള്ള തൻെറ പ്രത്യേക സാന്നിദ്ധ്യം ഗ്രഹിക്കാവുന്നതാണ്. ആകയാൽ സർവവ്യാപിയെന്നു് വിവക്ഷിക്കുമ്പോൾ പ്രത്യേക സാന്നിദ്ധ്യമില്ല എന്നു ചിന്തിക്കാതിരിക്കുവാൻ വേണ്ടി ഇവിടെ ചൂണ്ടിക്കാണിച്ചുവെന്നേയുള്ളൂ.

അടുത്തതായി നാം ചിന്തിക്കുവാൻ പോകുന്നതു് ദൈവത്തിൻെറ പ്രവർത്തനങ്ങളേക്കുറിച്ചാണ്. താൻ സൃഷ്ടി നിർവഹിക്കുന്നു എന്നാണ് വിശ്വാസപ്രമാണത്തിൽ നാം പ്രഖ്യാപിക്കുന്നതു്. "കാണപ്പെടുന്നവയും കാണപ്പെടാത്തവയുമായ സകലത്തിൻെറയും സ്രഷ്ടാവു്" എന്നു്. ഇതു ക്രിസ്തീയ സഭയിൽ നൂതനമായി കൊണ്ടുവരപ്പെട്ട ഒന്നല്ല. പഴയനിയമസഭയായ യഹൂദസഭയിലെ വിശ്വാസം ഇതുതന്നെയായിരുന്നു. വി. പുസ്തകങ്ങൾ ആദ്യവസാനം ഇതിനു സാക്ഷിനിൽക്കുന്നു. ആരംഭംതന്നെ കാണുക. "ആദിയിൽ ദൈവം ആകാശവും ഭൂമിയും സൃഷ്ടിച്ചു, ഭൂമി പാഴായും ശൂന്യമായും ഇരുന്നു, ആഴത്തിന്മീതെ ഇരുൾ ഉണ്ടായിരുന്നു. ദൈവത്തിൻെറ ആത്മാവു് വെള്ളത്തിൻമീതെ അവസിച്ചിരുന്നു." ഉല്പ. 1. 1-2 "....ഉളവാകട്ടെ എന്നു ദൈവം കല്പിച്ചു; അങ്ങനെ സംഭവിച്ചു." ഉല്പ.1. 24 "ജ്ഞാനത്തോടെ നീ അവയെ ഒക്കെയും ഉണ്ടാക്കിയിരിക്കുന്നു." സങ്കീ. 104. 24 ഇയ്യോബ് 38-41 വരെയുള്ള ഭാഗവും, ഏശായ 40-66 വരെയുള്ള ഭാഗങ്ങളും നോക്കുക. 8-ാം സങ്കീർത്തനവും ഇതുതന്നെ ഉൽഘോഷിക്കുന്നു. നമ്മുടെ കർത്താവിൻെറ ഉപദേശങ്ങളിലെല്ലാം ഉടനീളം ഈ സത്യം പ്രസ്പഷ്ടമായിരുന്നു. വിജാതീയരുടെ ഇടയിൽ വിശുദ്ധ അപ്പോസ്തോലന്മാരും ഈ സത്യത്തെ ശക്തിയായ ഭാഷയിൽ പ്രസംഗിക്കുകയും പഠിപ്പിക്കുകയും ചെയ്തിരുന്നു. അപ്പോ. 17. 18-28. കൊലോസ്യയിലെ വിശ്വാസവിപരീതത്തെ വി. പൗലൂസ് ഖണ്ഡിച്ചുകൊണ്ടു് എഴുതുന്നതും നോക്കുക. "സ്വർഗ്ഗത്തിലുള്ളതും ഭൂമിയിലുള്ളതും ദൃശ്യമായതും അദൃശ്യമായതും. .. . .സകലവും അവൻ മുഖാന്തിരം സൃഷ്ടിക്കപ്പെട്ടു."കൊലോ. 1. 15. വി. യോഹന്നാൻ ശ്ലീഹായുടെ സാക്ഷി, "സകലതും അവൻ മുഖാന്തരം ഉളവായി. ഉളവായതു് ഒന്നും അവനെ കൂടാതെ ഉളവായതല്ല." യോഹ. 1. 3.

ദൈവം സകലത്തേയും സൃഷ്ടിച്ചുവെന്നു നാം പറയുമ്പോൾ എന്താണ് അർത്ഥമാക്കുന്നതു്? ഒന്നുമില്ലായ്മയിൽനിന്നു താൻ ഉള്ള അവസ്ഥയിലേക്കു സൃഷ്ടിച്ചുവെന്നാണ്. (Ex Nihil) ഈ ആശയം ഒരുപക്ഷേ ദുർഗ്രഹമായി നമുക്കു തോന്നിയേക്കാം. കാരണം അങ്ങനെയൊന്നു് നമ്മുടെ അനുഭവത്തിൽ ചിന്തിക്കുവാനോ മനസ്സിലാക്കുവാനോ നിവൃത്തിയില്ല. നമ്മെ സംബന്ധിച്ചിടത്തോളം സൃഷ്ടി അഥവാ നിർമ്മാണമെന്നു പറയുന്നതു്, മുമ്പുള്ള ഏതെങ്കിലും വസ്തുവിനേയോ പദാർത്ഥത്തേയോ അടിസ്ഥാനപ്പെടുത്തിയാണ്. യാതൊന്നുമില്ലാതെ നിർമ്മാണം അസാദ്ധ്യംതന്നെ. കലാകാരനാകട്ടെ, ശാസ്ത്രജ്ഞനാകട്ടെ ആർക്കായാലും, മുമ്പുള്ള പദാർത്ഥങ്ങളുടെ ഉപയോഗത്തിലും അടിസ്ഥാനത്തിലും മാത്രമാണ് സൃഷ്ടി സാധിക്കുന്നതു്. എന്നാൽ ദൈവം സകലത്തേയും സൃഷ്ടിച്ചുവെന്നു പറയുമ്പോൾ ശൂന്യതയിൽനിന്നു തൻെറ ദിവ്യശക്തിയാലും ഇഷ്ടത്താലും നിർമ്മിച്ചുവെന്നാണ് നാം മനസ്സിലാക്കേണ്ടതു്. "മരിച്ചവരെ ജീവിപ്പിക്കയും ഇല്ലാത്തതിനെ ഉള്ളതിനോ

പ്പോലെ വിളിക്കുകയും ചെയ്യുന്നവനായി താൻ വിശ്വസിച്ച ദൈവം...." റോമ. 4. 17. "ഈ കാണുന്ന ലോകത്തിന്, ദൃശ്യമായതല്ല കാരണം എന്നു വരുമാറ് ലോകം ദൈവത്തിന്റെ വചനത്താൽ നിർമ്മിക്കപ്പെട്ടു." എബ്രാ. 11. 3. ഈ വിശ്വാസത്തിനെതിരായി ചിന്തിക്കുകയും പഠിപ്പിക്കുകയും ചെയ്യുന്ന ആശയഗതികൾ ഇല്ലാതില്ല. അവയെക്കുറിച്ചും നാമറിഞ്ഞുവെങ്കിൽ മാത്രമേ നമ്മുടെ വിശ്വാസത്തിന്റെ മാഹാത്മ്യവും യാഥാർത്ഥ്യവും ഗ്രഹിക്കുവാൻ കഴിയൂ.

വ്യത്യസ്ഥചിന്താഗതികൾ.

1. ഈ പ്രപഞ്ചം ദൈവത്തിൽനിന്നു തന്റെ ഒരംശമായിട്ടുണ്ടായതാണ്. It is an emanation from God ഈ തത്വപ്രകാരം പ്രപഞ്ചംതന്നെയും നിത്യമെന്നു വരും. കാരണം നിത്യനായ ദൈവത്തിന്റെ അംശം, അല്ലാത്തപക്ഷം emanation ആകുന്നു എങ്കിൽ, ഈ പ്രപഞ്ചവും തന്നെപ്പോലെ നിത്യമായിരിക്കണം. ഇതു് അബദ്ധപൂർണ്ണമായ ചിന്തയാണ്. "താൻ മാത്രം അമർത്യതയുള്ളവൻ" താൻ മാത്രം നിത്യനായിട്ടുള്ളവൻ എന്നത്രേ നാം വിശ്വസിക്കുന്നതു്. അല്ലാത്തപക്ഷം ദൈവത്തിനു് ഈ പ്രപഞ്ചത്തേക്കാൾ എന്തു വിശേഷതയാണ് ഉള്ളതു്?

2. മുമ്പുണ്ടായിരുന്ന ഏതോ പദാർത്ഥത്തിൽ നിന്നും ദൈവം ലോകത്തെ സൃഷ്ടിച്ചു. "ഒന്നുമില്ലായ്മയിൽനിന്നും" എന്നുള്ള ആശയത്തിനു് നേരെ വിപരീതമായ ഒരു ഉപദേശമാണിതു്. ദൈവത്തിൽനിന്നു വ്യത്യസ്ഥമായി സൃഷ്ടിക്കു മുമ്പ് എന്താണുണ്ടായിരുന്നതു്? ഉണ്ടായിരുന്നെങ്കിലും അതും ദൈവവുമായുള്ള ബന്ധം എന്താണ്? ദൈവം സൃഷ്ടിച്ചതല്ലെങ്കിൽ പിന്നെ എങ്ങനെ? ഈ ചോദ്യങ്ങൾക്കൊന്നുംതന്നെ ഉത്തരം ലഭിക്കാത്ത ആശയമത്രേ ഇതു്. ഈ ചിന്താഗതി വേറൊരു കുഴപ്പത്തിലേക്കുവഴിതെളിക്കുന്നു. അടുത്തു കാണുവാനുള്ളതു് അതാണ്.

3. ദ്വിത്വവാദം(Dualism). രണ്ടുദൈവങ്ങൾ ഉണ്ടെന്നും നല്ലവനായ ദൈവം നന്മയായിട്ടുള്ളതിനെ സൃഷ്ടിച്ചുവെന്നും, തിന്മപെട്ടവൻ തിന്മയായ സകലത്തേയും സൃഷ്ടിച്ചുവെന്നുമാണ് സൃഷ്ടിയെക്കുറിച്ചുള്ള ഇക്കൂട്ടരുടെ അഭിപ്രായം. പ്രാരംഭത്തിലുള്ള നമ്മുടെ പഠനത്തിൽ ഏകദൈവത്തിൽ വിശ്വസിക്കേണ്ടതിന്റെ ആവശ്യകത കണ്ടുകഴിഞ്ഞതാണ്. ആസ്തിക്യബോധത്തിനു തന്നെ ഉലച്ചിൽ തട്ടുന്ന ഒന്നാണ് ഒന്നിലധികം ദൈവങ്ങളിൽ വിശ്വസിക്കുക എന്നുള്ളതു്.

4. മുകളിൽ പറഞ്ഞതിന്റെ ഒരു അവാന്തര വിഭാഗമെന്നവണ്ണം മറ്റൊരു ചിന്താഗതിയും കാണാവുന്നതാണ്. ആത്മമയനായ ദൈവത്തിനു പദാർത്ഥമയവും അക്കാരണത്തിൽ തിന്മ നിറഞ്ഞതുമായ ഈ പ്രപഞ്ചത്തെ സൃഷ്ടിക്കുക സാദ്ധ്യമല്ല. ഇതുമായി യാതൊരു ബന്ധമോ സമ്പർക്കമോ തനിക്ക് ഉണ്ടായിക്കൂടാവുന്നതല്ല. എന്നാൽ ആരു സൃഷ്ടിച്ചു.? ദൈവമല്ല, ദൈവത്തിനു കീഴിലായി പ്രവർത്തിക്കുന്ന "Demiurge"അത്രേ സൃഷ്ടി നിർവഹിച്ചതു്. ഒന്നും രണ്ടും നൂററാണ്ടുകളിലുണ്ടായിരുന്ന, ജ്ഞാനവാദികൾ (Gnostics) ഈ അഭിപ്രായം കൈക്കൊണ്ടിരുന്നവരാണ്. ദൈവമല്ല ലോകത്തിന്റെ സ്രഷ്ടാവെങ്കിൽ ഈ ദൈവവും സൃഷ്ടിയും തമ്മിലുള്ള ബന്ധമെന്താണ്?സ്രഷ്ടാവെന്ന നിലയിലല്ലെങ്കിൽ ദൈവത്തെ നാം ആരായിട്ടും എന്തായിട്ടും വേണം ചിന്തിക്കേണ്ടതും, തന്നോട്ട് സമീപിക്കേണ്ടതും? മാത്രമല്ല വേദപുസ്തക ഉപദേശവും, ഈ ആശയത്തിനു് യാതൊരു പിന്തുണയും നൽകുന്നില്ല.

5. നമുക്കു കൂടുതൽ പരിചയമുള്ള മറ്റൊരു ചിന്താഗതിയുണ്ട് അതു് ഹൈന്ദവ മതത്തിലുള്ളതാണ്. പ്രപഞ്ചമെന്നോ സൃഷ്ടിയെന്നോ പറഞ്ഞാൽ ബ്രഹ്മാവിന്റെ വെറുമൊരു 'ലീല" വിനോദംമാത്രമാണ്. അതിൽ കവിഞ്ഞ അർത്ഥമോ പ്രാധാന്യതയോ ഇല്ല. എന്തു്? ഈ പ്രപഞ്ച സൃഷ്ടിക്കു് യാതൊരുദ്ദേശമോ ലക്ഷ്യമോ ഇല്ലെന്നോ? പുറം തള്ളേണ്ട ആശയം തന്നെ. ഇനിയും മറ്റൊരഭിപ്രായം ഈ പ്രപഞ്ചത്തിന്റെ അയഥാർത്ഥതയെ കാണിക്കുന്നതാണ്. സൃഷ്ടിയെന്നോ പ്രപഞ്ചമെന്നോ ഒന്നില്ലതന്നെ. പദാർത്ഥമായ സകലതും അയഥാർത്ഥം. ആത്മമയനായ ബ്രഹ്മംമാത്രം നിജവും യഥാർത്ഥവും. ദൃശ്യമായ പ്രപഞ്ചം വെറും മായയാണ്. ഈ വിധത്തിലുള്ള നിഷേധനം മൂലം, സൃഷ്ടിയെക്കുറിച്ചുള്ള യാതൊരു പ്രശ്നവും ഉദിക്കുന്നില്ല എന്നുള്ളതു് ശരിതന്നെ. പക്ഷേ, ഈ ലോകത്തേക്കുറിച്ചുള്ള ശരിയായ ഒരു ആശയമല്ല അതു്" ഇത്തരത്തിലുള്ള വിശ്വാസം നടമാടുന്ന ഭാരതത്തിൽ സൃഷ്ടിയെക്കുറിച്ചുള്ള യഥാർത്ഥമായ ഉപദേശം, ക്രിസ്തീയ ഉപദേശം, പ്രചരിപ്പിക്കുകയെന്നതു് ഏററവും പ്രധാനപ്പെട്ട സംഗതിയാകുന്നു. ലോകത്തെ മായയെന്നു പറഞ്ഞു് നിഷേധിക്കുകയല്ല, പിന്നെയോ അതു് ദൈവ സൃഷ്ടിയെന്നും, ആ നിലയിൽ ദൈവത്തിൽ പൂർണ്ണമായി ആശ്രയിച്ചു നിൽക്കുന്നുവെന്നുമുള്ള സത്യം നമ്മുടെ ഹൈന്ദവ സഹോദരങ്ങളെ അറിയിക്കേണ്ട ഭാരം നമുക്കുണ്ട്.

5) കൂടാതെ സൃഷ്ടിയെക്കുറിച്ച് അതു വെറും യാദൃശ്ചിക സംഭവമെന്ന് (accident) വിശ്വസിക്കുന്നവരുമില്ലാതില്ല. മനുഷ്യൻ തന്നെയും അനേക യാദൃശ്ചികങ്ങളിൽ ഒന്നുമാത്രമെന്നത്രേ ഇവരുടെ അഭിപ്രായം. വളർന്നു വരുന്ന ഹേതുവാദ (Rationalism) സിദ്ധാന്തത്തിലത്രേ ഈ ആശയം കാണുന്നത്. ഇപ്രകാരം ചിന്തിക്കുന്ന ഒരുവന് സൃഷ്ടിയെക്കുറിച്ചുള്ള ഉദ്ദേശമോ ലക്ഷ്യമോ കാണുകയില്ല എന്നുമാത്രമല്ല, കാണാവുന്ന യാതൊന്നിനും, യാതൊരു വിലയോ അർത്ഥമോ കല്പിക്കുകയോ ചെയ്‌വാൻ നിവൃത്തിയില്ല. ഇതുമൂലം ജീവിതത്തിന്റെ പ്രാധാന്യവും, ഉദ്ദേശവും എല്ലാം നഷ്ടീകൃതമാവുകയാണ്.

6) വിചിത്രമായ വേറൊരു വിശ്വാസം "Deism"എന്ന പേരിലാണ് അറിയപ്പെടുന്നത്. ദൈവം ഒരിക്കൽ ലോകത്തെ സൃഷ്ടിച്ചു. എല്ലാ വിധ ക്രമീകരണങ്ങളും സജ്ജീകരണങ്ങളും നിറവേററി. അതിനുശേഷം ലോകത്തെ അതിന്റെ സ്വന്തമായ ഗതിവിഗതികൾക്കു വിട്ടു കൊടുത്തിരിക്കുകയാണ്. ദൈവമോ, അങ്ങെവിടെയോ വിദൂരതയിൽ കഴിയുന്നു.അള്ളായെക്കുറിച്ച് മഹമ്മദുമതം ഈ വിധത്തിലാണ് മനസ്സിലാക്കുന്നത്. സ്വിററ്സർലണ്ടിലുള്ള ഏതോ ഒരു വിദഗ്ദ്ധൻ ഒരു വാച്ച് ക്രമപ്പെടുത്തി നിർമ്മിച്ചയക്കുന്നതു പോലെയാണ്. അതിനു ശേഷം അതിന്റെ നിർമ്മാണകനുമായി അതിനു യാതൊരു ബന്ധവുമില്ല. ദൈവം പ്രപഞ്ചത്തെ സൃഷ്ടിച്ചുവെങ്കിലും, അതിനു ശേഷം, അതുമായി യാതൊരു ബന്ധവും കൂടാതെ വിദൂരതയിൽ കഴിയുന്നു എന്നത്രേ. "The God of the Diest in an absentee God".

മേൽപ്പറഞ്ഞ ആശയത്തിന്റെ കുഴപ്പം പരിശോധിക്കുവാൻ നാംഒരുങ്ങുമ്പോൾദൈവത്തിന്റെ മറെറാരു പ്രവർത്തനത്തിലേക്കു നാം വന്നു ചേരുകയാണ്. അതായതു് ദൈവം സൃഷ്ടിക്കുന്നവൻ മാത്രമല്ല ദിവ്യപരിപാലനം നടത്തുന്നവൻ കൂടിയാകുന്നു. [Preservation and providence) നാം വിശ്വസിക്കുന്നു "ഞാനോ ലോകാവസാനത്തോളം നിങ്ങളോടു കൂടെ ഉണ്ടു്" (മത്തായി 28: 20) എന്നുള്ള വാഗ്ദത്തത്തിൽ. അവൻ രാജാധിരാജനായി നമ്മെ ഭരിച്ചു നിയന്ത്രിച്ചു കൊണ്ടിരിക്കുന്നു. "യഹോവേ രാജത്വം നിനക്കുള്ളതാകുന്നു; നീ സകലത്തിനും മീതെ തലവനായിരിക്കുന്നു". 1. ദിന. 29: 11. താൻ രാജാവെന്നു പറയുമ്പോൾ തന്റെ സകലത്തിന്മേലും, സദായ്പോഴും കർത്തൃത്വം നടത്തി നിയന്ത്രിച്ചു ഭരിച്ചുകൊണ്ടിരിക്കുന്നുവെന്നാണ്.

ദൈവത്തിന്റെ പ്രവർത്തനങ്ങളായ സൃഷ്ടിയെക്കുറിച്ചും, ദിവ്യപരിപാലനത്തെക്കുറിച്ചും വ്യക്തമായി നാം അറിയുന്നതു് നമ്മുടെ കർത്താവിന്റെ മനുഷ്യാവതാരത്തിൽ കൂടിയാണ്. ഇന്നും തന്റെ സൃഷ്ടി കർമ്മം തുടർന്നു കൊണ്ടിരിക്കുകയാണ്. തന്റെ ഏകജാതനിൽ കൂടി പുനഃ സൃഷ്ടീകരണമാണ്. "He is re-creating the world" ആരംഭത്തിങ്കൽ തന്നെ വീണു പോയ മനുഷ്യ വർഗ്ഗത്തെയും അവരോടൊന്നിച്ചു വീഴ്ച സംഭവിച്ച പ്രപഞ്ചത്തെയും അവയുടെ ഉദ്ദിഷ്ട ലക്ഷ്യത്തിലേക്കു കൊണ്ടുവരാൻ തന്റെ പ്രവർത്തനം തുടർന്നു കൊണ്ടുവരികയാണ്. ഇതിനത്രേ ദിവ്യപരിപാലനമെന്നു പറയുന്നത്. സൃഷ്ടിയിൽ പ്രകടമായ തന്റെ സ്നേഹവും, ശക്തിയും ഇന്നും തന്റെ പരിപാലനതയിൽ പ്രത്യക്ഷമാകുന്നു. അന്നു പ്രവർത്തിച്ചവൻ തന്നെ ഇന്നും തുടർന്നു കൊണ്ടിരിക്കുന്നു. "യേശുക്രിസ്തു ഇന്നലെയും ഇന്നും എന്നേക്കും അനന്യൻ തന്നെ" എബ്രാ 13. 8 സൃഷ്ടിയിൽ കൂടെ തന്റെ ഉദ്ദേശം നിറവേററുന്നതു വരെ ഇതു തുടർന്നു കൊണ്ടിരിക്കുന്നതാകുന്നു. സൃഷ്ടി അതിന്റെ ലക്ഷ്യത്തിലേക്കു നീങ്ങിക്കൊണ്ടിരിക്കയാണ് "നമ്മിൽ വെളിപ്പെടുവാനുള്ള തേജസ്സു വിചാരിച്ചാൽ ഈ കാലത്തിലെ കഷ്ടങ്ങൾ സാരമില്ല എന്നു ഞാൻ കാണുന്നു. സൃഷ്ടി ദൈവ പുത്രന്മാരുടെ വെളിപാടിനെ ആകാംക്ഷയോടെ കാത്തിരിക്കുന്നു. റോമ 8: 18 ff. ഭാവിയെക്കുറിച്ചുള്ള അവന്റെ വാഗ്ദത്തവും "കണ്ടാലും ഞാൻ സകലവും പുതുതാക്കും" (വെളി 21: 5) എന്നുള്ളതത്രേ

തന്റെ പരിപാലനയെക്കുറിച്ചു ചുരുക്കത്തിൽ ചില വസ്തുതകൾ ഓർത്തിരിക്കേണ്ടതാണ്. (1) അതിന്റെ സാർവത്രികത. സകലതും തന്റെ പരിപാലനത്തിൽ ഉൾക്കൊള്ളുന്നു. യാദൃശ്ചികമെന്നു് യാതൊന്നും സംഭവിക്കുന്നില്ല തന്നെ. സർവജ്ഞനായ ദൈവം സകലത്തേയും തന്റെ മഹത്വമാകുന്ന അന്ത്യത്തിലേക്ക് നയിച്ചു കൊണ്ടിരിക്കുന്നു. കർത്താവു പഠിപ്പിക്കുന്നതു കാണുക. മത്താ. 10. 29. പ്രകൃതിയെക്കുറിച്ചും മനുഷ്യനെക്കുറിച്ചും പരിശോധിക്കുമ്പോൾ ഇതു വാസ്തവം തന്നെ. (2) അതിന്റെ നിശ്ചയത്വം. തന്റെ പരിപാലനം നിശ്ചയമുള്ളതും സുസ്ഥിരവുമാകുന്നു. അവന്നു മറഞ്ഞിരിക്കുന്ന ഒരുസൃഷ്ടിയുമില്ല; സകലവും അവന്റെ കണ്ണിന്നു നഗ്നവും മലർന്നതുമായി കിടക്കുന്നു." എബ്രാ. 4. 13. (3) അതിന്റെ ഐകരൂപ്യം—പൊതുവായി ചില വ്യവസ്ഥകളി

ർപ്പണം. വേദപുസ്തകപ്രകാരമുള്ള ഈ അർത്ഥത്തിൽ മ്ശിഹാ ഒരു പുരോഹിതൻ ആയിരുന്നുവോ എന്നു പരിശോധിക്കാം.

ഒന്നാമതു പുരോഹിതൻ ദൈവനിയോഗിതനായിരിക്കണം. ആരും ഈ ബഹുമാനം സ്വയം എടുക്കുന്നില്ല. മഹാപുരോഹിതനാകുവാനുള്ള മഹത്വം ക്രിസ്തു സ്വതവേ എടുത്തില്ല എന്ന് എബ്രായലേഖനത്തിൽ പറഞ്ഞിരിക്കുന്നു. എൻെറ പിതാവ് എന്നെ അയച്ചതുപോലെ ഞാൻ നിങ്ങളെ അയയ്ക്കുന്നു എന്ന തിരുമൊഴിയിൽനിന്നു താൻ പിതാവിനാൽ അയയ്ക്കപ്പെട്ടവനാകുന്നു എന്നു വെളിവാകുന്നുണ്ടല്ലോ. "നീ എന്നേക്കും ഒരു പുരോഹിതനാകുന്നു" എന്ന വചനം നിത്യനായ പിതാവു മനുഷ്യാവതാരം ചെയ്ത കർത്താവിനു് ആചാര്യാധികാരം നൽകി കൽപ്പിക്കുന്നതത്രെ.

രണ്ടാമതു പുരോഹിതൻ പിതാവായ ദൈവത്തെയും കല്പനലംഘനക്കാരനായ മനുഷ്യനെയും സംയോജിപ്പിക്കേണ്ടവനാകയാൽ സഹതാപത്തിൻെറ കൃപയുള്ളവനായിരിക്കണം. അവൻെറ സ്വന്ത ബലഹീനതകൾ അവനെ വളഞ്ഞിരിക്കുന്നു. സ്വന്ത അപൂർണ്ണതകളെക്കുറിച്ചുള്ള ബോധ്യം അവനെ അന്യരുടെ അപൂർണ്ണതകളിൽ സഹതാപമുള്ളവനാക്കിത്തീർക്കുന്നു: എന്നാൽ മ്ശിഹായ്ക്കാകട്ടെ, അപൂർണ്ണതകൾ ഇല്ലായിരുന്നു. അതുകൊണ്ടു സഹതാപപ്രേരണാശക്തി തന്നിൽ ഉണ്ടായിരിക്കാവുന്നതല്ലെന്നു പ്രത്യക്ഷത്തിൽ തോന്നാവുന്നതാണ്. ആ അനുമാനം ശരിയല്ല.താൻ നമ്മേപ്പോലെ എല്ലാക്കാര്യത്തിലും പരീക്ഷിക്കപ്പെട്ടു. തനിക്കുണ്ടായ പരീക്ഷകൾ നമ്മുടേതുപോലെ തന്നെ യഥാർത്ഥമായിരുന്നു. "താൻ തന്നെ പരീക്ഷിതനായി കഷ്ടമനുഭവിച്ചതുകൊണ്ടു പരീക്ഷിക്കപ്പെടുന്നവർക്കു സഹായിപ്പാൻ കഴിവുള്ളവനാകുന്നു" എന്നു് എബ്രായലേഖനത്തിൽ പറഞ്ഞിട്ടുണ്ട്. അതോടുകൂടെത്തന്നെ താൻ പൂർണ്ണനായിരുന്നു എന്നതും ഓർത്തിരിക്കേണ്ടതാണ്. താൻ പരീക്ഷിക്കപ്പെട്ടെങ്കിലും അതു പാപം കൂടാതെ ആയിരുന്നു. താൻ പവിത്രനും നിർദ്ദോഷനും നിർമ്മലനും പാപികളിൽനിന്നു വേർപെട്ടവനും ആകയാൽ തന്നോടു സമീപിക്കുന്നതിനു നാം അയോഗ്യരാണ്. കർത്താവേ, ഞാൻ പാപസമ്പൂർണ്ണനാകയാൽ നീ എന്നിൽനിന്നകന്നു പോകണമേ എന്നു ശ്ളീഹാ നിലവിളിച്ചതുപോലെ നമ്മുടെ അയോഗ്യതകളെപ്പററി ചിന്തിക്കുമ്പോൾ നമുക്കും തോന്നും. ഇതു സ്വാഭാവികമാണ്. എന്നാൽ അതു പാപമില്ലാത്തവൻെറ മനഃസ്ഥിതിയെ തെററിദ്ധരിക്കുന്നതുമൂലമുളവാകുന്ന വിചാരങ്ങളത്രെ. തൻെറ പുണ്യപൂർണ്ണതമൂലവും പാപച്ഛായ്‌വുള്ളവരോടു് തനിക്കു സഹതാപമുണ്ടാകുന്നുള്ളൂ". പാപമില്ലാത്തവനല്ലാതെ പാപം വരുത്തിക്കൂട്ടുന്ന ദുരിതങ്ങൾ മുഴുവനായി ഗ്രാഹ്യമല്ല. പാപ സ്പർശനമില്ലാത്തവനല്ലാതെ പാപിയോടു് പൂർണ്ണസഹതാപമുണ്ടാകുന്നതല്ല. "നമുക്കുള്ള മഹാപുരോഹിതൻ നമ്മുടെ പാപങ്ങളിൽ സഹതാപം കാണിക്കുവാൻ കഴിവില്ലാത്തവനല്ല" എന്നു് പ്രസ്തുത ലേഖനകർത്താവു പറയുന്നു. ഞാൻ നിന്നെക്കാൾ വിശുദ്ധനാകകൊണ്ടു് നീ മാറി നിൽക്ക എന്നു് പാപമുള്ളവനല്ലാതെ പാപമില്ലാത്തവൻ പറകയോ ചിന്തിക്കയോ ചെയ്കയില്ല. ഞാൻ നീതിമാന്മാരെയല്ലാ പാപികളെയത്രെ വിളിപ്പാൻ വന്നിരിക്കുന്നതു് എന്നും, രോഗികൾക്കല്ലാതെ സൗഖ്യമുള്ളവർക്കു വൈദ്യനെക്കൊണ്ടു് ആവശ്യമില്ല എന്നും, പാപി അനുതപിക്കുമ്പോൾ സ്വർഗ്ഗത്തിൽ മാലാഖമാർ സന്തോഷിക്കുന്നു എന്നും മററുമുള്ള തൻെറ വചനങ്ങളും, തൻെറ അടുക്കലേക്കു ചെന്ന പാപികളോടു് താൻ പ്രദർശിപ്പിച്ച ആർദ്രതയും ഇതിനു സാക്ഷ്യം വഹിക്കുന്നു. തനിക്കുണ്ടായ പരീക്ഷയും തൻെറ പുണ്യപൂർണ്ണതയും മൂലം താൻ പുരോഹിതനു വേണ്ടിയ കരുണയും സഹതാപവുമുള്ളവൻ ആയിരുന്നു എന്നു വ്യക്തമത്രേ.

മൂന്നാമതു പുരോഹിതൻെറ ജോലി യാഗാർപ്പണമായിരിക്കണം. സ്വന്ത പാപങ്ങൾക്കും ജനത്തിൻെറ അകൃത്യങ്ങൾക്കും മോചനം സമ്പാദിപ്പാൻ ബലി അർപ്പിക്കുകയാണ് അവൻെറ സർവപ്രധാനമായ ജോലി. മ്ശിഹായിക്കാകട്ടെ സ്വന്ത പാപങ്ങളില്ല. പിതാവിൻെറ ഇഷ്ടമല്ലാതെ തന്നിഷ്ടമായി താൻ യാതൊന്നും ചെയ്തിട്ടില്ല. മനുഷ്യരോടു തനിക്കുള്ള സ്നേഹം എത്ര തന്നെ ആഴമായിരുന്നാലും പിതാവിനോടുള്ള സ്നേഹം അപരിമിതമത്രേ. തിന്മ പിതാവിനു എത്രയോ മർമ്മഭേദകമാണെന്നു തന്നെപ്പോലെ ആരും ഗ്രഹിച്ചിട്ടില്ല. അതുകൊണ്ടായിരിക്കണം "നീതിമാനായ പിതാവേ, ലോകം നിന്നെ അറിഞ്ഞിട്ടില്ല" എന്നു താൻ പ്രാർത്ഥിച്ചതു്. ദൈവത്തിനും മനുഷ്യനും ഇടയിൽ മറെറാരു പുരോഹിതനും സാധ്യമല്ലാത്ത വിധത്തിൽ മദ്ധ്യസ്ഥത അർപ്പിക്കുവാൻ തനിക്കു മാത്രമേ കഴികയുള്ളൂ. ഈ ആദർശപുരോഹിതൻ അർപ്പിച്ച യാഗം എന്തായിരുന്നു? "താൻ സ്വന്തയാഗംകൊണ്ടു് പാപപരിഹാരം വരുത്തുവാൻ ഒരിക്കൽ പ്രത്യക്ഷനായി." യഥാർത്ഥമായ യാഗം ഇതുതന്നെ. പുരോഹിതൻ

തന്നെ യാഗസാധനമായിത്തീർന്നു. അതിനു മുമ്പുണ്ടായിരുന്ന ആചാര്യന്മാരുടെ മൃഗബലികൾ ആ സത്യമഹാപുരോഹിതന്റെ സ്വന്തയാഗത്തിന്റെ നിഴൽ മാത്രമായിരുന്നു. യഹൂദദൈവാലയത്തിൽ ഭൂമിയെ സൂചിപ്പിക്കുന്ന പുറം കൂടാരവും സ്വർഗ്ഗത്തെ ദൃഷ്ടാന്തപ്പെടുത്തുന്ന മദ്ബഹായും ഉണ്ടായിരുന്നു. ബലിമൃഗം പ്രാകാരത്തിൽവച്ച് കൊല്ലപ്പെടുകയും പുരോഹിതൻ അതിന്റെ ജീവനെ സൂചിപ്പിക്കുന്ന രക്തവും കൊണ്ടു് മഹാശുദ്ധസ്ഥലമാകുന്ന മദ്ബഹായിലേക്കു പ്രവേശിച്ച് ദൈവത്തിനർപ്പിച്ച് സംയോജിപ്പുണ്ടാക്കുകയും ചെയ്തുവന്നു. ഇവ മ്ശിഹാതമ്പുരാന്റെ പൗരോഹിത്യ കൃത്യനിർവാഹണത്തിന്റെ മുൻകുറി ആയിരുന്നു. യഥാർത്ഥപുരോഹിതനായ തന്റെ പ്രസ്തുത ജോലിയിലും യഹൂദാചാര്യന്റേതിലേതു പോലെ രണ്ടു ഭാഗങ്ങൾ ഉണ്ടായിരുന്നു. ആദ്യമായി ഈ ലോകത്തിൽ കുരിശാകുന്ന ബലിപീഠത്തിന്മേൽ വച്ച് ബലിസാധനമായ താൻ കൊല്ലപ്പെട്ടു. അതിന്റെ ശേഷം ആ പ്രധാനാചാര്യൻ സ്വർഗ്ഗത്തിലേക്കു കരേറി പിതാവിന്റെ മുമ്പാകെ തന്റെ ജീവിനെ അർപ്പിച്ചുകൊണ്ടു് നമുക്കുവേണ്ടി മദ്ധ്യസ്ഥത അണയ്ക്കുന്നു. തനിക്കു മുമ്പുണ്ടായിരുന്ന നിഴലായ ആചാര്യത്വവും ബലികളും തന്നിൽ പൂർത്തീകരിക്കപ്പെട്ടു നിവൃത്തിയായി. പൂർണ്ണ പുരോഹിതന്റെ കാതലായ യാഗത്തിനല്ലാതെ അപൂർണ്ണ പുരോഹിതന്റെ നിഴലായ യാഗങ്ങൾക്കു പൂർണ്ണ സംയോജിപ്പുണ്ടാക്കുവാൻ കഴിയുന്നതല്ല.

ഈ മഹൽ യാഗത്തെ നമ്മുടെ കർത്താവ് മുമ്പുകൂട്ടി അറിയിച്ചു. താൻ വിശുദ്ധ കുർബാന സ്ഥാപിച്ചപ്പോൾ അരുളിച്ചെയ്ത വചനങ്ങൾ പ്രത്യേകം സ്മരണീയമത്രേ. "ഞാൻ കഷ്ടമനുഭവിക്കുന്നതിനു മുമ്പ് ഈ പെസഹാ നിങ്ങളോടു കൂടെ കഴിപ്പാൻ വാഞ്ഛയോടെ ആഗ്രഹിച്ചുകൊണ്ടിരുന്നു" എന്നു ശ്ലീഹന്മാരെ അറിയിച്ചതിന്റെ ശേഷം അപ്പം എടുത്തു വാഴ്ത്തിനുറുക്കി അവർക്കു കൊടുത്തു് "ഇതു നിങ്ങൾക്കുവേണ്ടി മുറിക്കപ്പെടുന്ന എന്റെ ശരീരമാകുന്നു" എന്നും, പാനപാത്രം എടുത്തു വാഴ്ത്തി അവർക്കു കൊടുത്തു് "ഇതു നിങ്ങൾക്കുവേണ്ടിയും അനേകർക്കുവേണ്ടിയും ചിന്തപ്പെടുന്ന എന്റെ രക്തമാകുന്നു" എന്നും അവരോടു താൻ കല്പിച്ചു. ഇവയൊക്കെയും യാഗസൂചകമായ വചനങ്ങളാണ്. ഊമജന്തുക്കളുടെ ബലികളിൽ നിന്നു് നമ്മെ ഒഴിവാക്കി പുതിയനിയമപ്രകാരമുള്ള ഒരു ബലിസ്ഥാപിക്കയത്രെ താൻ ചെയ്തതു്. "രക്തച്ചൊരിച്ചിൽ കൂടാതെ വിമോചനമില്ല." പത്തൊമ്പതു ശതാബ്ദങ്ങൾക്കു മുമ്പു നടന്ന ആ ബലിയിൽ നാം സംബന്ധികളായിത്തീരുന്നതു് പുതിയനിയമപ്രകാരമുള്ള ഈ രക്തച്ചൊരിച്ചിൽ മൂലമാണ്. "എന്റെ ഓർമ്മയ്ക്കായി ഞാൻ വരുവോളം ഇപ്രകാരം നിങ്ങൾ ചെയ്‌വിൻ" എന്ന കല്പന ആചരിക്കുന്നതിനു വേണ്ട പൗരോഹിത്യാധികാരം താൻ ശ്ലീഹന്മാർ മുഖാന്തരം വിശുദ്ധ സഭയ്ക്കു നൽകിയിട്ടുണ്ട്. നമ്മുടെ സ്തുതി ചൊവ്വാക്കപ്പെട്ട വിശ്വാസം ജീവനുള്ള ദൈവത്തിന്റെ പുത്രനായ മ്ശിഹായിൽനിന്നുള്ള ആ പൗരോഹിത്യത്തിന്മേൽ—പിതാവിനു് അർപ്പിക്കുന്ന ബലിമൂലം ലഭ്യമാകുന്ന സംയോജിപ്പിന്മേൽ—സ്ഥാപിക്കപ്പെട്ടിരിക്കുന്നു. നമ്മുടെ മതസ്ഥാപകൻ ഒരു പുരോഹിതനായിരുന്നതുകൊണ്ടു് ആ മതത്തിൽ പുരോഹിത്യകൃത്യമായ യാഗാർപ്പണം ഉണ്ടായിരിക്കണം. യഹൂദസഭ അർപ്പിച്ചു വന്ന പഴയനിയമത്തിനടുത്ത ബലി ദൈവനിർദ്ദേശപ്രകാരമുള്ളതായിരുന്നു. ക്രിസ്തുസഭ അർപ്പിക്കുന്നതു് അതിന്റെ സ്ഥാപകനായ മ്ശിഹാ എന്ന മഹാപുരോഹിതൻ നിർദ്ദേശിച്ചുതന്നിട്ടുള്ള പുതിയനിയമത്തിനടുത്ത ബലിയത്രേ. പുരോഹിതനുള്ള സഭയിൽ ബലിയുണ്ടായിരിക്കണം; ബലിയുള്ള സഭയിൽ മാത്രമേ പൗരോഹിത്യം ആവശ്യമുള്ളൂ. യാഗപരമല്ലാത്ത ക്രിസ്തുമതം സത്യക്രിസ്തുമതമല്ല.

മാലാഖമാർപോലും സൂക്ഷിച്ചു നോക്കുവാൻ ആഗ്രഹിക്കുന്ന ആ യാഗം അർപ്പിക്കുന്നവർക്കും അതിൽ സംബന്ധിക്കുന്നവർക്കും ഭാഗ്യം. ആ പൗരോഹിത്യം ആഗ്രഹിക്കത്തക്കതല്ലയോ?

ബല്യത്തിൽ തന്നെ ഈ ലേഖകൻ അതു ആഗ്രഹിച്ചു. മുപ്പതാമത്തെ വയസ്സിൽ അതു പ്രാപിച്ചു. ഇരുപത്തഞ്ചു വർഷങ്ങൾ പൂർത്തിയായിരിക്കുന്നു. "ഞാൻ നിങ്ങളെ അനാഥരായി വിടുകയില്ല" എന്ന ആ സ്വർഗ്ഗീയ മഹാപുരോഹിതന്റെ മൊഴി എത്രയോ ആത്മാർത്ഥമാകുന്നു. തിരുനാമത്തിനു മഹത്വം ഉണ്ടായിരിക്കട്ടെ.

---

## ക്രിസ്തുമതം സ്വീകരിച്ചു

സ്വ. ലേ.കുണ്ടറ. 27—11—55

മുല്ലാടം പാവുക്കര വള്ളക്കാലിൽ കിഴക്കു ഭാഗത്തു താമസിക്കുന്ന ഒരു ഈഴവ കുടുംബം (ഭർത്താവ്, ഭാര്യ, മൂന്നു മക്കൾ) കഴിഞ്ഞയാഴ്ച (നവം. 20) മുല്ലാടം ഓർത്തഡോക് പള്ളി വികാരി ഫാദർ സി. ജി. ഗീവർഗീസിൽ നിന്നും വി. മാമ്മോദീസാ മുഖേന ഓർത്തഡോക്സ് സഭാംഗങ്ങളായി ചേർന്നിരിക്കുന്നു.

# വാർത്തകളും കുറിപ്പുകളും.

## പരിശുദ്ധ കാതോലിക്കാബാവാ തിരുമനസ്സിലെ വടക്കൻ ഇടവക സന്ദർശനങ്ങൾ

പരിശുദ്ധ കാതോലിക്കാബാവാ തിരുമനസ്സുകൊണ്ടു നവമ്പർ 18-ാംനു- എറണാകുളം സുറിയാനിപ്പള്ളിയിൽ എഴുന്നള്ളുകയും 20-ാംനു- ഞായറാഴ്ച വി. കുർബാന അർപ്പിക്കുകയും, കുർബാന മദ്ധ്യേ പ്രസംഗിക്കുകയും ചെയ്തു. തിരുമേനിയെ കണ്ടു കൈമുത്തി അനുഗ്രഹംപ്രാപിക്കുന്നതിനായി ഒരു വലിയ ജനക്കൂട്ടം പള്ളിയിൽ കൂടിയിരുന്നു.

**തിരുമേനി ഫോർട്ടുകൊച്ചി പള്ളിയിൽ**

നവമ്പർ 20-ാംനു- 3 മണിയോടുകൂടി തിരുമേനി എറണാകുളം പള്ളി വികാരി ദിവ്യശ്രീ മുരീക്കൽ യാക്കോബു കത്തനാർ, ഫോർട്ടുകൊച്ചി പള്ളി വികാരി ഫാദർ പി. വി. ജോസഫ് എന്നിവരാൽ അനുഗതനായി ഫോർട്ടുകൊച്ചിയിലേക്കു എഴുന്നള്ളി.

പരിശുദ്ധ പിതാവിന്റെ ആഗമനം കാത്തു കത്തിച്ച മെഴുകുതിരികളുമായി രാജപാതയിൽ രണ്ടു നിരയായി നിന്നിരുന്ന പുരുഷന്മാരും സ്ത്രീകളും കുഞ്ഞുങ്ങളുമായ ഇടവകാംഗങ്ങൾ തിരുമേനിയെ ഭക്തിപൂർവ്വം എതിരേററു പള്ളിയിലേക്കു ആനയിച്ചു. തിരുമനസ്സുകൊണ്ടു ധൂപത്തിനിയാനടത്തിയശേഷം ചെയ്ത ലഘുപ്രസംഗം ഇപ്രകാരം സംഗ്രഹിക്കാം:

"നമ്മുടെ ഈ ചെറിയ ദേവാലയം ഇത്ര മനോഹരമായി സൂക്ഷിച്ചു ആദരിച്ചുവരുന്നതിൽ നിങ്ങൾ എല്ലാവരും ഏകമനസ്സോടെ പ്രകടിപ്പിക്കുന്ന തീഷ്ണതയിൽ നാം സന്തോഷിക്കുന്നു. ഈ പള്ളിയിൽ നാം ആദ്യമായിട്ടാണു വരുന്നതു. ഇതു ഇപ്പോൾ നിങ്ങളുടെ താൽക്കാലികമായ ഉപയോഗത്തിനുള്ളതാണെന്നു നമുക്കറിയാം. ഭാവിയിൽ നമുക്കു സ്ഥിരമായ ഒരു ദേവാലയം ഇവിടെ സ്ഥാപിതമാകുമെന്നു നാം വിശ്വസിക്കുന്നു. ഇപ്പോഴത്തെപോലെ തുടർന്നും ഈ ഇടവകയുടെ കാര്യത്തിൽ നിങ്ങൾ ഐകമത്യത്തോടുകൂടി പ്രവർത്തിക്കുന്നപക്ഷം പള്ളിസ്ഥാപനം മുതലായ മററു കാര്യങ്ങളും എളുപ്പത്തിൽ സാധിക്കാവുന്നതാണു.

പള്ളി ദൈവത്തിന്റെ ആലയമാണു. എല്ലാവർക്കും ഇതറിയാമെങ്കിലും അവിടെയും സ്വന്ത ഇഷ്ടം നടക്കണം എന്നാണു എല്ലാവരുടെയും വിചാരം. പള്ളികാര്യങ്ങളിൽ മാത്രമല്ല, ക്രിസ്ത്യാനിയുടെ എല്ലാ സംഗതികളിലും ദൈവയിഷ്ടം നടക്കണം. നമ്മുടെ ഇഷ്ടങ്ങളും അഭിപ്രായങ്ങളുമെല്ലാം തെററു പററുന്നവയാണു. ഓരോരുത്തർക്കും ഓരോ ഇഷ്ടവും അഭിപ്രായവും ഉണ്ടായിരിക്കും. ഇങ്ങനെയുള്ള വിവിധ അഭിപ്രായങ്ങളും താല്പര്യങ്ങളും തമ്മിലുള്ള സംഘട്ടനങ്ങൾ മൂലമാണു പള്ളിയിലും പള്ളിസംബന്ധമായ കാര്യങ്ങളിലും തർക്കങ്ങളും കലഹങ്ങളും ഉണ്ടാകുന്നതു. നമ്മുടെ പല പള്ളികളിലുമുള്ള വഴക്കിന്റെ കാരണവും ഇതുതന്നെ ആണു. എന്നാൽ ദൈവത്തിന്റെ ഇഷ്ടത്തിനു തെററു പററുകയില്ല. എല്ലാവരും ദൈവയിഷ്ടം നിറവേറണം എന്ന മനസ്സോടും വിനയത്തോടുംകൂടി പെരുമാറണം. നിങ്ങളുടെ ഈ ഇടവകയിൽ കാണുന്ന ഐകമത്യവും പള്ളികാര്യങ്ങളിൽ ഏക മനസ്സോടുകൂടി നിങ്ങൾ കാണിക്കുന്ന താല്പര്യവും മേലിലും ഉണ്ടായിരിക്കുമെന്നു നാം വിശ്വസിക്കുന്നു. പള്ളിയുടെ വലിപ്പത്തിലല്ല, ആരാധകരുടെ ഭക്തിയിലും ക്രിസ്തീയജീവിതത്തിലുള്ള ഐക്യതയിലുമാണു മഹത്വം സ്ഥിതിചെയ്യുന്നതു. വലുതും ചെറുതുമായ എല്ലാ ദേവാലയത്തിലും ദൈവസാന്നിദ്ധ്യം ഒരുപോലെയാണു. പള്ളി വ്യക്തികളുടെ പ്രതാപത്തിനു വേണ്ടിയുള്ളതല്ല. ദൈവ തിരുനാമ മഹത്വത്തിനു വേണ്ടിയുള്ളതാണു. പള്ളി ദൈവത്തിന്റെ ഭവനമാകയാൽ അതിനെ നാം വെടിപ്പോടും വിശുദ്ധിയോടുംകൂടി സൂക്ഷിക്കയും ഭയഭക്തിയോടും വിശുദ്ധിയോടുംകൂടി അതിൽ പ്രവേശിക്കുകയും പെരുമാറുകയും ചെയ്യണം.

പള്ളി ദൈവത്തിന്റെ ആലയമാകുന്നു എന്ന ചിന്തയോടുകൂടിത്തന്നെ നാം ഓരോരുത്തരും ദൈവത്തിന്റെ ആലയങ്ങളാകുന്നു എന്ന ചിന്തയും നമ്മിൽ സദാ ഉണ്ടായിരിക്കണം. "നിങ്ങൾ ദൈവത്തിന്റെ ആലയങ്ങളാകുന്നു എന്നും ദൈവം നിങ്ങളിൽ വസിക്കുന്നു എന്നും അറിയുന്നില്ലയോ" എന്നാണു അപ്പോസ്തോലൻ പറയുന്നതു. "ദൈവത്തിന്റെ മന്ദിരത്തെ നശിപ്പിക്കുന്നവനെ ദൈവം നശിപ്പിക്കും" എന്നു എഴുതപ്പെട്ടിരിക്കുന്നു. നമ്മുടെ കർത്താവിന്റെ തിരുശരീര രക്തങ്ങൾ ഭക്ഷിച്ചു കുടിക്കുന്നവരായ നമ്മിൽ നമ്മുടെ കർത്താവു വസിക്കുന്നു എന്നു

നാം എപ്പോഴും ഓർക്കേണ്ടതാണ്. അതിനാൽ വിചാരത്തിലും സംസാരത്തിലും പ്രവൃത്തിയിലും നാം സൂക്ഷ്മതയുള്ളവരായിരിക്കണം. ഒരു മനുഷ്യൻ ലോകം മുഴുവൻ നേടിയാലും തന്റെ ആത്മാവിനെ നഷ്ടപ്പെടുത്തിയാൽ എന്തു പ്രയോജനം? എന്നാണ് കർത്താവു ചോദിക്കുന്നത്. അതിനാൽ നാം ആത്മികകാര്യങ്ങളിൽ പ്രത്യേകം ശ്രദ്ധയുള്ളവരായിരിക്കണം. ദൈവത്തിന്റെ കൃപയും അനുഗ്രഹങ്ങളും നിങ്ങളെല്ലാവരോടുംകൂടെ സദാ വർദ്ധിച്ചിരിക്കുമാറാകട്ടെ."

പ്രാർത്ഥനാനന്തരം 4 മണിയോടുകൂടി തിരുമനസ്സുകൊണ്ടു കോട്ടയത്തേക്കു എഴുന്നള്ളി.

## ഫോർട്ടുകൊച്ചി ഇടവക

ഫോർട്ടു കൊച്ചി ഇടവകയിൽ നമുക്ക് അൻപതിൽ താഴെ ഭവനങ്ങൾ മാത്രമേയുള്ളൂ. ഇടവകാംഗങ്ങളിൽ ബഹുഭൂരിപക്ഷവും ഉദ്യോഗം കച്ചവടം മുതലായ കാര്യങ്ങൾ പ്രമാണിച്ചു മററു സ്ഥലങ്ങളിൽനിന്നും വന്നു പാർക്കുന്നവരാണ്. അവരുടെ ആത്മികദിഷ്ടതികൾക്കു മുടക്കം വരാതിരിക്കുന്നതിനുവേണ്ടിയാണ് പ. ബാവാ തിരുമനസ്സുകൊണ്ട് ഒരിടവക അവിടെ രൂപീകരിച്ചത്. ഇപ്പോൾ ഒരു വാടകക്കെട്ടിടമാണ് പള്ളി ആയി ഉപയോഗിക്കുന്നത്. ഫോർട്ടുകൊച്ചിയിൽ സ്ഥിരമായി ഒരു പള്ളി സ്ഥാപിക്കേണ്ടത് ഒഴിച്ചുവയ്ക്കാൻ പാടില്ലാത്ത ആവശ്യമാണ്. ഒരു പള്ളി സ്ഥാപിക്കുന്നതിനുള്ള സ്ഥലം വാങ്ങുകയും കെട്ടിടം വയ്ക്കുകയും വേണം. ആ ഇടവകാംഗങ്ങൾക്കു തനിച്ച് ഒരു പള്ളി സ്ഥാപിക്കുവാനുള്ള കഴിവില്ല. ഇപ്പോൾ വാടകയും പട്ടക്കാരന്റെ ശമ്പളവും മററു ചെലവുകളും വഹിച്ചു വരുന്നതു തന്നെ അവരുടെ തീഷ്ണമായ ഉത്സാഹപ്രകർഷം മൂലം മാത്രമാണ്. ഇവിടെ പള്ളിസ്ഥാപിക്കണമെന്നു ബാവാ തിരുമനസ്സിലേക്ക് ആഗ്രഹമുണ്ട്. അതിലേക്കു സമുദായാംഗങ്ങൾ സഹായസഹകരണങ്ങൾ നൽകണമെന്നും തിരുമനസ്സുകൊണ്ട് ആഗ്രഹിക്കുന്നുണ്ട്. ഫോർട്ടുകൊച്ചിപോലുള്ള സ്ഥലങ്ങളിൽ പള്ളികൾ സ്ഥാപിക്കേണ്ടതു് എത്രയും ആവശ്യമാണെന്നുള്ളതിൽ സംശയമില്ല.

## സണ്ടേസ്കൂൾ

അട്ടച്ചാക്കൽ സെൻറു മേരീസ്, സെൻറു ജോർജ്ജ് സണ്ടേസ്കൂളുകളുടെ ഒരു വിശേഷാൽ സമ്മേളനം ദി. ശ്രീ എം. ജി. യാക്കോബു കത്തനാർ അവർകളുടെ അദ്ധ്യക്ഷതയിൽ നടത്തപ്പെട്ടു. മെ. പി. റ്റി. വറുഗീസ്, റ്റി. ഏ. ഏബ്രഹാം, കെ. റ്റി. കുര്യൻ എന്നിവർ പ്രസംഗിച്ചു.

## സമുദായക്കേസ്

സമുദായക്കേസ് ബ. ഹൈക്കോടതിയിൽ മി. ജസ്റ്റീസ് കെ. ശങ്കരൻ, മി. ജസ്റ്റീസ് ജി. കുമാരപിള്ള, മി. ജസ്റ്റീസ് എം. എസ്. മേനോൻ എന്നിവരുടെ ഫുൾബെഞ്ചിൽ വാദം കേട്ടു വരികയാണല്ലൊ. മി. ജസ്റ്റീസ് കുമാരപിള്ളയുടെ ശരീരാസ്വാസ്ഥ്യം മൂലം അദ്ദേഹം അവധി എടുക്കയാൽ കേസ് ജനുവരി 4–ാംനു-ക്കു മാററിയിരിക്കുന്നു. അന്നേദിവസം ബാറിസ്റ്റർ എം. കെ. നമ്പ്യാർ കാതോലിക്കാ ഭാഗത്തേക്കുവേണ്ടി തുടർന്നു വാദിക്കുന്നതായിരിക്കും.

## ബാലജനഏകദിനസമ്മേളനം

കോഴഞ്ചേരി, നവ. 27

തുമ്പമൺ ഭദ്രാസന ഇടവകയിലെ വിവിധ ബാല ജനസമാജങ്ങളുടെ സംയുക്തഏകദിനസമ്മേളനവും വിനോദയാത്രയും നാരങ്ങാനം ഓർത്തഡോക്സ് ഇടവകയുടെ ആഭിമുഖ്യത്തിൽ സാഘോഷം കൊണ്ടാടിയിരിക്കുന്നു.

രാവിലെ നടന്ന സമ്മേളനത്തിൽ മാർ പീലക്സിനോസ് തിരുമേനി അദ്ധ്യക്ഷത വഹിച്ചു. റെ. ഫാ. പി. റ്റി. മാത്യു സ്വാഗതപ്രസംഗം ചെയ്തു. തുടർന്നു റെ ഫാദർ പി. ജോഷ്വായും വിദ്യാർത്ഥി പ്രതിനിധികളും പ്രസംഗിച്ചു. സദ്യയ്ക്കു ശേഷം ഉച്ച കഴിഞ്ഞു മൂവായിരത്തോളം ബാലികാബാലന്മാരും ഇടവകജനങ്ങളും ഒരു ഘോഷയാത്രയായി മട്ടക്കുന്നിലേക്ക് ഉല്ലാസപൂർവം ഒരു വിനോദയാത്ര നടത്തി. സമുദ്രനിരപ്പിൽനിന്നും മൂവായിരത്തിൽപ്പരം അടി ഉയരമുള്ള പ്രകൃതിസുന്ദരമായ ഈ മലയുടെ ശൃംഗസമതലത്തിൽവച്ചു നടന്ന സമ്മേളനത്തിലും മാർ പീലക്സിനോസ് തിരുമേനി ആദ്ധ്യക്ഷ്യം വഹിച്ചു. യോഗത്തിൽ ശ്രീ കെ. വി. മാമ്മൻ ബി. ഏയും, ബാലജനസമാജം പ്രതിനിധികളും പ്രസംഗിച്ചു. സമാജം ജനറൽ സെക്രട്ടറി ശ്രീ വെണ്ണിക്കുളം സി. പി. ചാണ്ടി കൃതജ്ഞത പ്രകാശിപ്പിച്ചു. കോഴഞ്ചേരി, വഞ്ചിത്ര എന്നീ ഇടവകകളിലെ ബാലസമാജാംഗങ്ങളുടെ ഫ്ളൂട്ടുവായനയും ഉണ്ടായിരുന്നു. യോഗാനന്തരം മലയുടെ അടിത്തട്ടിൽവച്ചു കാപ്പിസൽക്കാരവും തുടർന്നു മലയ്ക്കു ചുററുമായി ഒരു ഘോഷയാത്രയും നടത്തപ്പെട്ടു.

## ഒരു വൈദിക രജതജൂബിലി

വ. ദി. ശ്രീ. എം. സി. കുറിയാക്കോസ് റമ്പാച്ചൻ കശ്ശീശ്ശാപട്ടമേററതിൻെറ രജതജൂബിലി നവംബർ 27-ാനു- ഞായറാഴ്ച കൊണ്ടാടി. ഇതു സംബന്ധിച്ച് 26-ാംനു- പാത്താമുട്ടത്തു എത്തിയ മാർ പീലക്സിനോസ് എപ്പിസ്കോപ്പാ തിരുമനസ്സിലേക്കു സമുചിതമായ സ്വീകരണം നൽകപ്പെട്ടു. 27-ാംനു- രാവിലെ വന്ദ്യതിരുമേനിയും ബ. റമ്പാച്ചനും ബ. തേവർവേലിൽ മത്തായി കത്തനാരും ചേർന്നു വി: കുർബാന അർപ്പിച്ചു. കുർബാനാനന്തരം പള്ളിയിൽ വന്നു ചേർന്ന എല്ലാവർക്കും ലഘുഭക്ഷണം നൽകപ്പെട്ടു. ഉച്ചയ്ക്കു ഒരുമണിക്കു മാർ പീലക്സിനോസ് തിരുമേനിയുടെ മഹനീയ അദ്ധ്യക്ഷതയിൽ ജൂബിലിസമ്മേളനം നടത്തപ്പെട്ടു. ഉപക്രമപ്രസംഗാനന്തരം ബ. റമ്പാച്ചനു അയച്ചിരുന്ന ആശംസാ സന്ദേശങ്ങൾ വായിക്കപ്പെടുകയും പാത്താമുട്ടം ഇടവകവകയായി ഒരു മംഗളപത്രം ഡാക്ടർ പി. എം. സ്ക്കറിയാ വായിച്ചു സമർപ്പിക്കയും ചെയ്തു. അനന്തരം ദിവ്യ ശ്രീ. തേവർവേലിൽ മത്തായി കത്തനാർ, കവിയൂർ പള്ളി ട്രസ്റ്റി ശ്രീ. ജി. ജോൺ, ശ്രീ റ്റി. വി. ജോർജ് നെടുമാവ്, എന്നിവരും ശ്രീ ആതുരദാസ്, ശ്രീ. നാരായണതീർത്ഥർ എന്നിവരും പ്രസംഗിച്ചു. വന്ദ്യ റമ്പാച്ചൻെറ സമുചിതമായ മറുപടി പ്രസംഗം കഴിഞ്ഞ് ഉപസംഹാരം, ആശിർവാദം എന്നിവയോടുകൂടി യോഗം മംഗളമായി പര്യവസാനിച്ചു. "മലങ്കരസഭാ" ചീഫ്എഡിറററായ വന്ദ്യ റമ്പാച്ചനു "മലങ്കരസഭ" വകയായി വി: കുർബാനയ്ക്കു ഉപയോഗിക്കുവാനായി രണ്ടു രജത പാത്രങ്ങൾ മലങ്കരസഭാമാസിക മാനേജർ റെവ. ഫാദർ റ്റി. സി. ജേക്കബ് ഏല്പിച്ചിരുന്നതു അദ്ധ്യക്ഷൻ തിരുമേനി സമ്മേളനത്തിൽവച്ചു വന്ദ്യ റമ്പാച്ചനു സമർപ്പിക്കയുണ്ടായി.

## വൈദിക ചരമം

മേപ്രാൽ ഓർത്തഡോക്സ്പള്ളി വികാരി ദി. ശ്രീ. കണിയാന്ത്ര അലക്സന്ത്രയോസ് കത്തനാർ നവംബർ 21-ാംനു- തിങ്കളാഴ്ച കർത്താവിൽ നിദ്രപ്രാപിച്ചിരിക്കുന്നു. ബ. അച്ചൻെറ മൃതശരീരം 22-ാംനു- മാർ തോമ്മാ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെയും മാർ ഈവാനിയോസ്, മാർ അത്താനാസ്യോസ് എന്നീ തിരുമേനിമാരുടേയും പ്രധാന കാർമ്മികത്വത്തിലും മാരേട്ടു തോമസ് റമ്പാച്ചൻ, റ്റി. എസ്. ഏബ്രഹാം കോറെപ്പിസ്കോപ്പാ, പുതിയോട്ടു ഏബ്രഹാം കത്തനാർ ആദിയായ അനേകം പട്ടക്കാരുടേയും ഒരു വലിയ ജനക്കൂട്ടത്തിൻെറയും സാന്നിദ്ധ്യത്തിലും മേപ്രാൽ ഓർത്തഡോക്സ്പള്ളി സെമിത്തേരിയിൽ പ്രത്യേകം തയ്യാറാക്കപ്പെട്ട കല്ലറയിൽ യഥായോഗ്യം സംസ്കരിച്ചു. ബ. അച്ചൻ നമ്മുടെ സമുദായത്തിലെ പ്രഥമഗണനീയരായ വൈദികരിൽഒരുവനായിരുന്നു. നിരണം മെത്രാസന ഇടവകയുടെ വികാരി ജനറൽ, ഭദ്രാസനകൗൺസിൽ മെംബർ എന്നീ നിലകളിൽ ബ. അച്ചൻ സ്തുത്യർഹമായ സേവനമനുഷ്ഠിച്ചിട്ടുണ്ട്. മലങ്കരസഭാ മാസികയുടെ ആരംഭം മുതൽ അദ്ദേഹം മാസികയുടെ ഉററ ബന്ധുവും സ്ഥിര വരിക്കാരനുമായിരുന്നു വേണ്ട സഹകരണങ്ങൾ നൽകിയിട്ടുണ്ട്. ബ. അച്ചൻെറ നിര്യാണത്തിൽ ഞങ്ങൾക്കുള്ള അനുശോചനം രേഖപ്പെടുത്തുകയും അദ്ദേഹത്തിൻെറ ആത്മാവിനു നിത്യശാന്തി നൽകുവാൻ ദൈവത്തോടു പ്രാർത്ഥിക്കയും ചെയ്യുന്നു.

## പത്രാധിപർക്കുള്ള കത്ത്.

ബ. "മലങ്കരസഭാ" പത്രാധിപർ അവർകൾക്കു

"മലങ്കര സഭയ്ക്കു ഒൻപതു വയസ്സ് പൂർത്തിയായിരിക്കുന്ന ഈ അവസരത്തിൽ എൻെറ അനുഭവം അറിയിക്കുന്നതിനു വളരെ സന്തോഷമുണ്ട്. ഞാൻ കഴിഞ്ഞ നാലു വർഷങ്ങളായി "മലങ്കര സഭ" തുടർന്നു വരുത്തിക്കൊണ്ടിരിക്കയാണു. സഭാസംബദ്ധമായി പറയത്തക്ക യാതൊരു പരിജ്ഞാനവുമില്ലാതിരുന്ന എനിക്കു "മലങ്കരസഭ" തുടർന്നു വായിച്ചു വന്നതിനാൽ സഭാസംബന്ധമായ അനേകം സംഗതികൾ ഗ്രഹിക്കുന്നതിനും പഠിക്കുന്നതിനും, കൂടുതലായി സഭാസംബന്ധമായ പുസ്തകങ്ങൾ വരുത്തി വായിക്കുന്നതിനും അങ്ങനെ "മലങ്കരസഭ" മൂലം എനിക്കു സഭാസംബന്ധമായ താല്പര്യവും സ്നേഹവും വർദ്ധിക്കുന്നതിനും ഇടയായി എന്നു സന്തോഷത്തോടെ പറയാൻ കഴിയും. മാസികയുടെ ആരംഭം മുതൽ തന്നെ വരുത്തി വായിക്കാൻ ഇടയാകാഞ്ഞതു് ഇപ്പോൾ ഒരു നഷ്ടമായി ഞാൻ കരുതുന്നു. "സത്യസഭാകാഹളം" തുടങ്ങിയ മറ്റു ചില സഭക്കാരുടെ പ്രസിദ്ധീകരണങ്ങൾ എനിക്കു കിട്ടുന്നുണ്ടു. അവയിലെ പ്രസ്താവനകൾക്കു ഞാൻ മറുപടിയും അയക്കുന്നുണ്ടു. ഇവിടെ അടുത്തു പുലിയൂർ ഒരു റീത്തു പ്രസ്ഥാനം നാമ്പെടുത്തതു കൊണ്ടാണു് ഇവരുടെ പ്രസിദ്ധീകരണങ്ങൾ ഇവിടെ കിട്ടുന്നതു്. അവയെല്ലാം കെട്ടുകഥകളാണെന്നും സത്യം മറിച്ചാണെന്നും പറവാനുള്ള കഴിവു് എനിക്കു പ്രദാനം ചെയ്ത "മലങ്ക

# വിശുദ്ധ കുർബ്ബാന

(ഫാദർ ററി. വി. ജോൺ എം. ഏ. എൽ. ററി)

[പൊതു ജനങ്ങളുടെ ശ്രദ്ധ വളരെയധികം ആകർഷിക്കപ്പെട്ടിട്ടുള്ള ഒരു വിഷയമായതുകൊണ്ട് അതു സംബന്ധിച്ച് കൂടുതൽ വിശദമായും സവിസ്തരമായും എഴുതണമെന്ന് നിർദ്ദേശം ലഭിക്കയാൽ ഈ പ്രഭാഷണങ്ങൾ എഴുതുന്നതാകുന്നു. അടുത്ത നാലഞ്ചു ലക്കങ്ങൾ കൊണ്ടു എത്തിക്കാമെന്നു കരുതുന്നു.]

## 1. കുർബാന എന്നാൽ എന്ത്?

കുർബാനയെന്ന എബ്രായ (സുറിയാനി) പദത്തിനു സമർപ്പണം അല്ലെങ്കിൽ കാഴ്ചയർപ്പിക്കുക എന്നാകുന്നു അർത്ഥം. ഗ്രീക്കു ഭാഷയിൽ അതിനു എവുക്കാരിസ്ത്യാ എന്നു പറയും. ആ പേരു സുറിയാനിയിലും ലത്തീനിലും ഉപയോഗിക്കുന്നുണ്ട്. അതിന്റെ അർത്ഥം സ്തോത്ര കാഴ്ച അല്ലെങ്കിൽ സ്തോത്ര ബലി എന്നാകുന്നു. കർത്താവിന്റെ അത്താഴം, ക്രിസ്തീയ ബലി, ദിവ്യ കൂട്ടായ്മ, അപ്പം മുറിക്കുക എന്ന പേരുകളും ഉപയോഗിക്കാറുണ്ട്. എന്നാൽ കുർബാന എന്ന പേരാകുന്നു പൊതുവെ നമ്മുടെ സഭയിൽ പ്രചാരത്തിലിരിക്കുന്നത്. സമർപ്പണമോ സ്തോത്രബലിയോ കേന്ദ്രമാക്കിയുള്ള പരിപാവനവും അതിഗഹനവുമായ ക്രിസ്തീയ ആരാധനയെ മുഴുവൻ ഉദ്ദേശിച്ചാകുന്നു കുർബാനയെന്ന പദം നാം ഉപയോഗിക്കുന്നത്.

മനുഷ്യന്റെ ജീവസന്ധാരണത്തിനും ആരോഗ്യപരമായ വളർച്ചയ്ക്കും ആവശ്യമായ ഭക്ഷണപാനീയങ്ങളെ അവയുടെ പ്രാതിനിധ്യ സ്ഥാനത്തു അപ്പത്തെയും വീഞ്ഞിനെയും—ദൈവ മുമ്പാകെ കൊണ്ടുവന്ന് അവയോടു കൂടെ ആരാധകർ ദിവ്യമായ ഐക്യതയിൽ താന്താങ്ങളുടെ ശരീരാത്മാക്കളെയും, ജീവനെ മുഴുവനെയും യേശുമിശിഹായുടെ ബലിയോടു അനുരൂപമുള്ള ജീവനുള്ള ബലിയായി (റോമ 12: 1.) ദൈവത്തിനു കുർബാനയിൽ കാഴ്ചയർപ്പിക്കുന്നു.

പഴയ ഇസ്രായേൽ ജാതി, ക്രിസ്തീയ സഭയുടെ നിഴലും മുൻ കുറിയുമായിരുന്നു. അവരുടെ രാജത്വം, പൌരോഹിത്യം, പ്രവചന നൽവരം, പലവിധ ബലിയർപ്പണം ഇവയെല്ലാം പൊരുൾ തികഞ്ഞു പൂർണ്ണതയിലെത്തിയതു യേശുമിശിഹായിലാകുന്നു. പഴയ നിയമപ്രവചനങ്ങളുടെയും മുൻകുറികളുടെയും പ്രകാശനവും അർത്ഥപൂർണ്ണതയും യേശുമിശിഹായുടെ കാൽവറിയിലെ തിരുബലിയിലും, ആ ബലിയുടെ ഓർമ്മയ്ക്കായി തന്റെ രണ്ടാമത്തെ വരവുവരെ ആചരിപ്പാൻ തന്റെ ഭവനക്കാരെ ഭരമേല്പും സ്വത്തായി ഏൽപ്പിച്ച കുർബാനയിലുമാകുന്നു നാം ദർശിക്കുന്നത്. 'എല്ലായിടത്തും ധൂപവും നിർമ്മലമായ വഴിപാടും, എന്ന് പഴയ നിയമ പ്രവാചകന്മാരിൽ ഒടുവിലത്തവനായ മലാഖി (1: 11) പറയുന്നതു കുർബാനയെക്കുറിച്ചുള്ള പ്രവചനമാകുന്നു എന്നു ശ്ലീഹന്മാരുടെ ദീയാത്താക്സീസ് * പുസ്തകത്തിൽ പറഞ്ഞിരിക്കുന്നു.

ആദാം രുചിച്ചു നോക്കാത്ത ജീവന്റെ കനി, ഹാബേലിന്റെയും നോഹയുടെയും അബ്രഹാമിന്റെയും ബലി, അപ്പവും വീഞ്ഞും കൊണ്ടുള്ള മെല്ക്കിസെദേക്കിന്റെ കാഴ്ച, (സങ്കീ. 110: 4 എബ്രാ 6: 20) ഇസ്സഹാക്കിനെ ബലിയിൽ നിന്നു വീണ്ടുകൊണ്ട ആട്ടുകൊററൻ, ഇസ്രായേൽ കടിഞ്ഞൂലുകളെ സംഹാരകനിൽ നിന്ന് രക്ഷിച്ച പെസഹാക്കുഞ്ഞാട്, (1 കോരി: 5: 7) ശാബതുതോറും മാറി വെക്കേണ്ടിയിരുന്ന ദേവാലയമേശയിലെ കാഴ്ചയപ്പം, സെറാപ്പികളിലൊരുവൻ അഗ്നിക്കൊടിൽകൊണ്ടു ഏശായായിക്കു കൊടുത്ത തീക്കനൽ, മരുഭൂമിയിൽ ഇസ്രായേല്യർ ഭക്ഷിച്ച സ്വർഗ്ഗീയ മന്നാ (സങ്കീ 78: 24) അവിടെ അവരെ അനുഗമിച്ച് പാനീയം നൽകിയ പാറ (1 കോരി 10: 4 ) ഇവയെല്ലാം മിശിഹായുടെ കുരിശിലെ ബലിയുടെ സൂചനകളും മുൻകുറികളുമായിരുന്നു. പൂർണ്ണവും അംഗീകാരയോഗ്യവുമായ തന്റെ ബലിയാൽ പുത്രൻ സർവ്വലോക

*ശ്ലീഹന്മാരുടെ ദീയത്താക്സീസ് എന്ന പുസ്തകത്തെക്കുറിച്ചു കൂടുതലായി വേറൊരു ലേഖനത്തിൽ പ്രതിപാദിക്കുന്നതാണ്. ററി. വി. ജെ.

---

രസഭ" പത്താം വയസ്സിലേക്കു പ്രവേശിച്ചിരിക്കുന്ന ഈ അവസരത്തിൽ എന്റെ ആത്മാർത്ഥമായ കൃതജ്ഞത ഞാൻ രേഖപ്പെടുത്തുകയും "മലങ്കരസഭ"യ്ക്കു സകല വിധ മംഗളങ്ങളും നേരുകയും ചെയ്യുന്നു.

കെ. ജെ. ചാക്കോ,
കൊന്തൻറയ്യത്ത്, ആലാ, ചെങ്ങന്നൂർ.

ത്തേയും പിതാവിനോട്ട നിരപ്പാക്കി.ഒരിക്കലായി ലോകത്തിന്റെ പാപങ്ങൾക്കു വേണ്ടി ക്രൂശിക്കപ്പെട്ട ഇമ്മാനുവേൽ, തന്റെശരീരമാകുന്ന"തിരശ്ശീല"ചീന്തി, സ്വർഗ്ഗത്തിൽ കയറി, പിതാവിന്റെ വലത്തുഭാഗത്തു നിരന്തര ബലിയർപ്പണം തുടർന്നുകൊണ്ടിരിക്കുന്നു. (സങ്കീ: 110: 4; എബ്രാ. 7: 25) തന്റെ ശരീരമാകുന്ന ക്രിസ്തീയസഭ ആ സ്വർഗ്ഗീയ ബലിയിൽ പങ്കു കൊള്ളുന്ന ഭൗമികമായ ആരാധനയും, പിതാവിന്റെ അട്ടക്കൽ നിന്ന് ഇമ്മാനുവേലിന്റെ ശരീരരക്തങ്ങളാകുന്ന ആത്മീയ ഭക്ഷണപാനിയങ്ങളെ അപ്പവീഞ്ഞുകൾ വഴിയായി കൈക്കൊള്ളുന്ന ദൈവികമായ സംസർഗ്ഗവുമായതുകൊണ്ടു കുർബാനയെ രഹസ്യമെന്നും ക്രൂദാശയെന്നും പറയുന്നു.

കുർബാനയെ സ്ഥാപിച്ചപ്പോൾ യേശുമിശിഹാ അപ്പം എടുത്തു വാഴ്ത്തി. 'ഇതുഎന്റെ ശരീരം, എന്നും, കാസായെ വാഴ്ത്തി, 'ഇതു പുതിയ 'നിയമത്തിലെഎന്റെ രക്തം' എന്നും ഈ രഹസ്യത്തിൽ നിങ്ങൾ സംബന്ധിക്കുമ്പോൾ എന്റെ ഓർമ്മയ്ക്കായി ഇതു ചെയ്‌വിൻ; എന്നുമായിരുന്നു കല്പിച്ചതു്. അതു് പെസഹാകുഞ്ഞാടിന്റെ രക്തത്താൽ അടിമയിൽനിന്നു് ഇസ്രായേല്യർ രക്ഷപെട്ടതിന്റെ ഓർമ്മയെ ആഘോഷിക്കുന്ന അത്താഴമേശയിങ്കൽ വെച്ചായിരുന്നു. "ഓർമ്മയ്ക്കായി" "ചെയ്‌വിൻ" എന്ന രണ്ടു പദങ്ങൾ മൂലഭാഷയിൽ ബലിയോട്ട അഭേദ്യമായി ബന്ധമുള്ളവയാണു്.

മിശിഹായുടെ തിരു ബലിയെ പിതാവായ ദൈവത്തിന്റെ മുമ്പാകെ ഓർമ്മിച്ചു ഈ രഹസ്യത്തെ അനുഷ്ഠിക്കുക എന്നു് അതിനെ വിശദീകരിക്കാം. * സുവിശേഷകന്മാരും, പൌലൂസും "രഹസ്യം" എന്നതിനു പകരം "ഇതു ചെയ്യുമ്പോൾ" എന്നാണു് എഴുതിയിരിക്കുന്നതു്. രഹസ്യം എന്ന പദം മറ്റു സന്ദർഭങ്ങളിൽ യേശുമിശിഹായും പൌലൂസും ഉപയോഗിച്ചതായി കാണുന്നുണ്ടു്. (മത്താ 13:11 മർക്കോ 4:11, ലൂക്കോ 8:10, റോമ 16:25 , 1കോറി 4:1, എഫേ 3:9, 1 തീമോ 3:9)പുതിയ നിയമ പുസ്തകങ്ങളിൽ യാതൊന്നും തന്നെ എഴുതപ്പെട്ടുന്നതിനു മുമ്പു ക്രിസ്തീയ സഭ ഏവുക്കാരിസ്ഥ്യായിക്കു ഉപയോഗിച്ചിരുന്ന യാക്കോബിന്റെയും, പത്രോസിന്റെയും തക്സാകളിലും ശ്ലീഹന്മാരുടെ കാലത്തോട്ട അട്ടുത്തു ജീവിച്ചിരുന്ന ക്ലീമീസിന്റെ തക്സായിലും, കുർബാനയെ സ്ഥാപിച്ചപ്പോൾ യേശുമിശിഹാ "രഹസ്യം" എന്ന പദം ഉപയോഗിച്ചതായിട്ടാണു് കാണുന്നതു്.

അട്ടത്തലക്കത്തിൽ "ആചാര്യനും ദേവാലയവും".

* ഓർമ്മയ്ക്കായി എന്നതിന്റെ മൂല പദം ലേവ്യാ 24.7–ൽ "നിവേദ്യം" എന്നും സംഖ്യ 10: 10ൽ"ജ്ഞാപകം"എന്നും, എബ്രാ 10:3–ൽ "ഓർമ്മ" എന്നും പരിഭാഷപ്പെട്ടത്തിയിരിക്കുന്നു. അതു പോലെ "ചെയ്‌വിൻ" എന്നുള്ളതിനു് പുറ.29:36,39 40, ലേവ്യ 9:7,16, 22,14:19 ഈ വാക്യങ്ങളിൽ "അർപ്പിക്കുക" എന്നുമാണു പരിഭാഷ....റി. വി. ജെ.

# മാർ തോമ്മാശ്ളീഹായുടെ പെരുനാൾ

ഇന്ത്യയുടെ അപ്പോസ്തോലനായ മാർ തോമ്മാശ്ളീഹാ ഇന്ത്യയിൽ വച്ചുതന്നെ രക്തസാക്ഷികിരീടം പ്രാപിച്ചുവല്ലോ. വി. അപ്പോസ്തോലൻ കുന്തം കൊണ്ടു കുത്തിക്കൊല്ലപ്പെട്ടകയാണു ചെയ്തതു്. അതിന്റെ ഓർമ്മ ഡിസംബർ 18 മുതൽ 21 വരെയുള്ള തീയതികളിലാണു്. 18–ാംനു- കുന്തമേൽക്കുകയും 21-ാംനു-കാലം ചെയ്കയും ചെയ്തു. ആകയാൽ 18 മുതൽ 21 വരെയുള്ള തീയതികൾ നമുക്കു പെരുനാൾ ദിനങ്ങളാണു്. ഡിസംബർ 18-ാംനു-ഇന്ത്യൻപ്രസിഡണ്ടു് ഡാക്ടർ രാജേന്ദ്രപ്രസാദിന്റെ ആദ്ധ്യക്ഷതയിൽ ഡൽഹിയിൽ ഒരു മഹാസമ്മേളനം കൂട്ടുന്നതാണെന്നു പത്രദ്വാരാ മനസ്സിലായി. ഇതു് ഇന്ത്യയിൽ മാർ തോമ്മാശ്ളീഹായുടെ ദിനം ഒരു ദേശീയദിനമായി ആചരിക്കുന്നു എന്നത്രേ വെളിവാക്കുന്നതു്. ആ സ്ഥിതിക്കു മാർത്തോമ്മാ ശ്ളീഹായുടെ മക്കളായ നമ്മെ സംബന്ധിച്ചിടത്തോളം ഇതു് എത്രമാത്രം പ്രാധാന്യം അർഹിക്കുന്നതാണെന്നു പ്രത്യേകം പറയേണ്ടതില്ലല്ലോ.

ഡിസംബർ 18മുതൽ 21വരെയുള്ള തീയതികളിൽ,പള്ളികളിൽ വി. കുർബാന അർപ്പിക്കുന്നതും21–ാംനു-വി. കുർബാനയുംമറ്റു് സമുചിതങ്ങളായആഘോഷ പരിപാടികളും പൊതുസമ്മേളനങ്ങളും നടത്തി വി. ശ്ളീഹായുടെ അപദാനങ്ങളെ സ്മരിക്കുകയും അദ്ദേഹത്തിന്റെ പിന്നടികളിൽ നടക്കുവാൻവേണ്ട ഉത്ബോധനങ്ങൾ നൽകുകയും ചെയ്യുന്നതും സമുചിതമായിരിക്കും. നമ്മുടെ സഭ പലവിധമായ ക്ലേശങ്ങളിൽകൂടി കടന്നുപോകുന്ന ഇക്കാലത്തു് നമ്മുടെ സഭാസ്ഥാപകനായ മാർത്തോമ്മാശ്ളീഹായുടെ മദ്ധ്യസ്ഥതയും കാവലും നമുക്കു സഹായവും ധൈര്യവും നൽകുന്നതാണു്.



# THE MALANKARA SABHA

**License No. 475 dated 11th April 1946—Registered No. M. 6125·**

# മലങ്കരസഭാ മാസിക

| | രൂ. | ണ. | സ. |
|---|---|---|---|
| 1) വരിസംഖ്യ ഒരു വർഷത്തേക്ക ഇൻഡ്യയിൽ | 3 | 0 | 0 |
| 6 മാസത്തേക്ക് | 1 | 8 | 0 |
| ഇന്ത്യക്കു വെളിയിൽ ഒരു വർഷത്തേക്ക് | 3 | 8 | 0 |

മാനേജർ, മലങ്കരസഭാ മാസിക, കാതോലിക്കേററ് ആപ്പീസ് മുട്ടമ്പലം:കോട്ടയം എന്ന വിലാസത്തിൽ വരിസംഖ്യ,അയക്കേണ്ടതാണ്.

2) സഭാംഗങ്ങളുടെ ശ്രദ്ധയിൽപെടുന്ന വാർത്തകൾ, ലേഖനങ്ങൾ, ചെറുകഥകൾ, കവിതകൾ പള്ളികളുടെ ചരിത്രങ്ങൾ മുതലായവ പത്രാധിപർ, മലങ്കരസഭാമാസിക, കാതോലിക്കേററ് ആപ്പീസ് കോട്ടയം എന്ന വിലാസത്തിൽ അയയ്ക്കേണ്ടതാണ്.

3) വിശ്വസ്തന്മാരായ ഏജൻറന്മാരെ എല്ലാ സ്ഥലത്തും ആവശ്യമുണ്ട്. ഏജൻസി വ്യവസ്ഥകൾക്ക് മാസികാ മാനേജരുടെ പേർക്കെഴുതുക.

4) പരസ്യങ്ങൾ ചേക്കണമെന്നുള്ളവർ തത്സംബന്ധമായ വിവരങ്ങൾക്ക് മാസികാമാനേജരുടെ പേർക്ക് എഴുതേണ്ടതാണ്.

5) വരിസംഖ്യ മുൻകൂർആയി അയക്കുന്ന സംഗതിയിൽ മാന്യവരിക്കാർ പ്രത്യേകം ശ്രദ്ധപതിക്കണമെന്ന് അപേക്ഷിക്കുന്നു.

6) ഏതെങ്കിലും ലക്കം അതതുമാസം 15—ാം തീയതിക്കകം കിട്ടാതെ വന്നാൽ മാസിക ആപ്പീസിൽ അറിയിക്കേണ്ടതാകുന്നു.



Sleeba Church, Pathamuttam

**പാത്താമുട്ടം സ്ലീബാപ്പള്ളിയും ദയറായും**

Edited Printed and published by The Rev· Fr· T. C· Jacob, at the M. M.Press, Kottayam·